REGD. No. M. 4374.

Annual Subscription Rs. 5/-

# മാപ്പിള റിവ്യൂ

# The MAPPILLA REVIEW

VOL 4 | DECEMBER 1944 | No. 8



Printed by K. A. KRISHNAN at the Empire Press, Calicut. Edited & Published by K. ABUBUCKER




അതാണ് ഇവർക്ക്
സമ്പൂർണ്ണാരോഗ്യം
നൽകി
ഞങ്ങളുടെ ജീവിതം
സന്ദായകമാക്കിയത്.

**കേസരികുടീരം ലിമിറ്റഡ്, മദിരാശി.**

മലബാർ, കൊച്ചി, തിരുവിതാംകൂർ, തെക്കൻ കണ്ണാടകം
മുതലായ ദിക്കുകളിലേക്കു ഏജണ്ടുമാർ :—
കൊച്ചിൻ മെഡിക്കൽ സ്റ്റോർസ്, തൃശ്ശിവപേരൂർ.

## The Standard Furniture Co., Ltd.,

**KALLAI, MALABAR.**



## Manufacturers of HOUSEHOLD and OFFICE FURNITURE

*Branches :-*
MADRAS— 34/35 General Patters Road, Mount Road.
TRICHINOPOLY-Promenade Road, Cantt.
COIMBATORE— Avanasi Road.
BANGALORE— Kempegowda Road, Bangalore City.




CHAN

CHAN

CHAN

CHAN

CHAN

CHANK BRAND

ശംഖ്മാക്ക്

കൈത്തറി ലുങ്കികളും, കൈ
ലേസുകളും മുതലായവ മാറ്റു
വവും, ധരിപ്പാൻ സുഖവും,
ഭംഗിയിൽ നിർമ്മിതവുമാണ്.

# MOHAMED ABOOBACKER & CO.

YARN & HAND LOOM PRODUCTS MERCHANTS
PHONE. 4477- GRAMS "KYLEKING"
95. THAMBU CHETTY ST.-G.T. MADRAS.

**Telephone: No. B. B. 2987**
**Telegrams: "CHANKLUNGI"**
**65/11-12, Lower Chitpur Road, CALCUTTA**

**&**

**Telegrams: "CHANKMARK"**
**DOOR No, 84.**
**East Veli Street, MADURA.**

മുഹമ്മദ് അബൂബെക്കർ & കമ്പനി.

84 ഈസ്റ്റ് വെളിസ്റ്റ്റീററ്, മധുര.

# Contents

# മാപ്പിള റവ്യൂ

പുസ്തകം 4. | 1944 ഡിസമ്പർ | ലക്കം 8

# ഹസ്രത്ത് ഇമാം ഹുസൈൻ

കെ. അബൂബക്കർ

എഴുപത്തിരണ്ടുപേരടങ്ങിയ അനുചരസംഘത്തോടുകൂടി ഇമാം ഹുസൈൻ മദീനയിൽനിന്നു പുറപ്പെട്ടു. ആയുധപാണികളായ ഈ ചെറിയ സംഘത്തിന്റെ ഉദ്ദേശം ഒരു രാജ്യം പിടിച്ചടക്കണമെന്നോ, പ്രതികാരം പ്രവർത്തിക്കണമെന്നോ അല്ലായിരുന്നു. ദമസ്കസിൽ ഇരുന്ന് മദ്യപാനിയായി ദുർഭരണം നടത്തുന്ന അധർമ്മിയുടെ പ്രവൃത്തിയെ സത്യത്തിന്റെയും നീതിയുടെയും പേരിൽ എതിർക്കണമെന്നുള്ളതായിരുന്നു ഹുസൈന്റെ ഉദ്ദേശം.

ഇവർ കർബലയിൽ എത്തിയപ്പോൾ യസീദിന്റെ ആജ്ഞാനുവർത്തികൾ ഇവരുടെ മാർഗ്ഗത്തെ പ്രതിരോധിച്ചു. ജീവനെ രക്ഷിക്കണമെങ്കിൽ യസീദിന്റെ ആജ്ഞയെ അനുസരിച്ചുകൊള്ളണമെന്നും താമസംവിനാ കീഴടങ്ങിക്കൊള്ളണമെന്നും യസീദിന്റെ അനുചരന്മാർ ഹുസൈനെ അറിയിച്ചു. അതിനു മറുപടിയായി ഹസ്രത്ത് ഹുസൈൻ പറഞ്ഞു:—"എന്റെ രക്തം ചൊരിയാതെ മുഹമ്മദിന്റെ മതം നിലനില്ക്കയില്ലെങ്കിൽ, അല്ലയോ, ഖഡ്ഗങ്ങളേ, എന്നെ സംഹരിക്കുക."

അചഞ്ചലമായ വിശ്വാസത്തിന്റെയും അനുപമമായ നിശ്ചയദാർഢ്യത്തിന്റെയും ഫലമായിട്ട്, ആ പരിശുദ്ധന്റെ ധീരമായ ഹൃദയത്തിൽനിന്നു പുറപ്പെട്ട വാക്കുകളാണിവ.

ഇദ്ദേഹവും അനുചരന്മാരും ആഹാരവും വെള്ളവും ലഭിക്കാതെ മൂന്നുദിവസം കർബലയിൽ കഴിച്ചുകൂട്ടി. എങ്കിലും ധീരതയോടുകൂടി ഇവർ യസീദിന്റെ സൈന്യത്തെ എതിർത്തു. യുദ്ധത്തിൽ ലൗകികമായ ഒരു വിജയം സമ്പാദിക്കുവാൻ ഇമാം ഹുസൈൻ ആഗ്രഹിച്ചില്ല. ധർമ്മത്തിനും സത്യത്തിനുംവേണ്ടി മരിക്കണമെന്നുള്ളതായിരുന്നു അദ്ദേഹത്തിന്റെയും അനുഗാമികളുടെയും അഭിലാഷം. ആഹാരവും വെള്ളവും കൂടാതെതന്നെ ഘോരമായ വിധത്തിൽ ഈ ചെറിയ സംഘം പോരാടി. ഹുസൈന്റെ അനുചരന്മാരെല്ലാം ശത്രുവിന്റെ ഖഡ്ഗത്തിന്നിരയായി. വെള്ളിയാഴ്ച പ്രാർത്ഥിച്ചുകൊണ്ടിരുന്നപ്പോൾ, സർവ്വശക്തികളുടെയും ഇരിപ്പിടമായ ഏകദൈവത്തിന്റെ മുമ്പാകെ പ്രണമിച്ചുകൊണ്ടിരിക്കുമ്പോൾ, ഹസ്രത്ത് ഹുസൈൻ വധിക്കപ്പെട്ടു. അങ്ങനെ, ധർമ്മത്തിനുവേണ്ടി, സത്യമാകുന്ന ബലിപീഠത്തിന്മേൽ ഹുസൈൻ തന്റെ ജീവനെ അർപ്പിച്ചു. ഇസ്ലാംമതത്തിലെ രക്തസാക്ഷികളുടെ ഇടയിൽ അദ്ദേഹം ഇന്നും അദ്വിതീയമായ സ്ഥാനം വഹിക്കുന്നു. മുഹർറത്തിൽ നടന്ന ഈ സംഭവം ഇന്നും മുസ്ലിംലോകം ഒന്നാകെ ഭക്തിയോടെ സ്മരിച്ചുവരുന്നു.

1300 വർഷങ്ങൾക്കു മുമ്പ് (അൽഹിജറ നാലാംവർഷം ശഅബാൻ മാസം 4-ാംനു ജനിച്ചു.) നാലാമത്തെ കലീഫയായ ഹസ്രത്ത് അലിയുടെ മകനായി ഹസ്രത്ത് ഹുസൈൻ ഭൂജാതനായി. മുഹമ്മദ്നബി(സ)യുടെ മകൾ ഫാത്തിമയായിരുന്നു ഇദ്ദേഹത്തിന്റെ മാതാവ്. യസീദിന്റെനേരെ ധർമ്മസമരം ചെയ്യുവാൻ പുറപ്പെട്ട ഹുസൈൻ തന്റെ കുടുംബാംഗങ്ങളെയും അനാഥ ശിശുക്കളെയും കൂടെക്കൊണ്ടുപോയിരുന്നു. ഇമാം ഹുസൈൻ ഉൾപ്പെടെ പുരുഷന്മാരെല്ലാവരും മരണംവരിച്ചു കഴിഞ്ഞതിനുശേഷം സ്ത്രീകളും അനാഥബാലരും മദീനയിൽ തിരിച്ചുവന്ന് ബഹുജനങ്ങളോട്, വിവരം മുഴുവൻ പറഞ്ഞു കേൾപ്പിച്ചു.

"മുഹർറം പ്രഭാതങ്ങളിലുണ്ടാകുന്ന വികാരങ്ങൾ ഹൃദയത്തെ സാരമായി സ്പർശിക്കുന്നവയും ദീ

വ്യങ്ങളുമാണ്. വിദേശികൾക്കും അമുസ്ലിംകൾക്കും ഈ വികാരങ്ങൾ ഉണ്ടാകുന്നു"വെന്ന് പ്രൊഫസർ ഈ. ജി. ബ്രൌൺ ഒരിക്കൽ പ്രസ്താവിക്കയുണ്ടായി.

'തന്നിൽതന്നെയുള്ള വിശ്വാസമാണ് വീരത്വത്തിന്റെ പ്രധാനാംശം. വ്യാജത്തെയും തെറ്റുകളെയും പ്രതിരോധിക്കുകയെന്നുള്ളതും ദുഷ്ടഘടകങ്ങളുടെ ഹിംസകളെ സഹിക്കുവാനുള്ള കഴിവുണ്ടാകുകയെന്നുള്ളതുമാണ് ഇതിന്റെ പരമോദ്ദേശം. ആത്മാവു ഒരു സമരത്തിൽ ഏർപ്പെട്ടിരിക്കുന്നാ അവസ്ഥയെ അതു കുറിക്കുന്നു. അതു് സത്യത്തെ വെളിവാക്കുന്നു; അതു നീതിപൂർവ്വകമാണ്; ദയയും, മര്യാദയും, ശാന്തതയും ഉള്ളതാണ്;............." എന്നിങ്ങനെ വീരത്വത്തെക്കുറിച്ചു മി. എമേഴ്സൺ നൽകിയിട്ടുള്ള നിർവ്വചനം ഹുസൈന്റെ സ്വഭാവത്തെ സ്പഷ്ടമായി വെളിവാക്കുവാൻ സഹായിക്കുന്നു. ഹുസൈനെക്കുറിച്ചു് ദിവാൻബഹദൂർ ഹർബിലാസ് സർദാ ഇപ്രകാരം പ്രസ്താവിക്കുന്നു. "ഇസ്ലാം പുറപ്പെടുവിച്ചിട്ടുള്ള വീരാത്മാക്കളുടെ മുന്നണിയിൽ നില്ക്കുന്ന ഒരുവനാണ് ഹസ്രത്ത് ഇമാം ഹുസൈൻ. അദ്ദേഹം സഹിച്ച പരമമായ ത്യാഗവും, സത്യത്തിനും ആത്മാഭിമാനത്തിനുംവേണ്ടി മരിക്കുന്നതിൽ അദ്ദേഹം കാണിച്ച ഉത്തമമായ മനോഭാവവും മാനവസമുദായസേവനതല്പരർ ചെയ്യേണ്ട കൃത്യങ്ങളുടെ ഉത്തമോദാഹരണങ്ങളാണ്."

മരണത്തെക്കുറിച്ചു ഹുസൈൻ ലേശംപോലും ഭയപ്പെട്ടില്ല. യസീദിന്റെ ക്രൂരതയേറിയ സൈനികശക്തിക്ക് അദ്ദേഹത്തെ പിന്തിരിപ്പിക്കുവാൻ സാധിച്ചില്ല. നേരെമറിച്ചു് കർബലയിലെ രണഭൂമിയിൽ സത്യത്തിനുവേണ്ടി തന്റെ രക്തം ചൊരിയുന്നതു് അദ്ദേഹം കൂടുതൽ ഇഷ്ടപ്പെട്ടു. "അല്ലയോ, ദൈവമേ, ഞാൻ എന്റെ ധർമ്മം നിർവ്വഹിച്ചു. എന്റെ വാഗ്ദത്തം നിറവേററി" എന്നാണ് അദ്ദേഹം അവസാനമായി അരുളിച്ചെയ്തതു്.

രക്തസാക്ഷിയായി അദ്ദേഹം മരിച്ചതിനെത്തുടർന്ന് ഒരു വലിയ സമൂഹം സത്യമായ ഇസ്ലാംവിശ്വാസത്തെ സ്വീകരിച്ചു; ഇസ്ലാമിന്റെ ആത്മീയമായ ഉപദേശങ്ങൾക്ക് സ്ഥിരപ്രതിഷ്ഠ ലഭിക്കയും ചെയ്തു. "അള്ളാഹുവിന്റെ മുമ്പാകെ അദ്ദേഹം സമർപ്പിച്ച നിരവധി പ്രാർത്ഥനകൾ കണ്ടുകിട്ടിയിട്ടുണ്ട്. അദ്ദേഹത്തിന്റെ ഭക്തിപാരമ്യത്തെ പ്രസ്തുത പ്രാർത്ഥനകൾ ഉൽഘോഷിക്കുന്നു. ഹുസൈന്റെ മരണത്തെക്കുറിച്ചുള്ള സ്മരണ വർഷംതോറും ലോകത്തിന്റെ നാനാഭാഗത്തും വളരെയധികം ജനങ്ങൾ കൊണ്ടാടുന്നു.

ഭക്തിയോടുകൂടിയ മുസ്ലിമീങ്ങൾ ഉപവാസത്തോടും പ്രാർത്ഥനയോടുംകൂടി മുഹറം മാസത്തിന്റെ ആദ്യത്തെ പത്തുദിവസങ്ങൾ ആചരിക്കുന്നു. പല കേന്ദ്രങ്ങളിലും കർബലയിലെ സംഭവത്തെക്കുറിച്ചു് ആചാര്യന്മാർ പ്രസംഗം നടത്തുന്നു. ഏതൊരു പ്രക്ഷോഭമേറിയ ഘട്ടത്തിലും അചഞ്ചലരായി പ്രവർത്തിക്കണമെന്ന് ഈ സംഭവം മുസ്ലിമീങ്ങളെ പഠിപ്പിക്കുന്നു.

എന്നാൽ, ഇന്ത്യയിൽ ചില അനാചാരങ്ങൾ എങ്ങിനെയോ കടന്നുകൂടിയിരിക്കുന്നു. "ടാസിയ" ഉണ്ടാക്കി ഘോഷയാത്ര നടത്തുകയെന്നുള്ള അനാചാരം മുടന്തനായ തിമൂറിന്റെ കാലംമുതൽ ഇന്ത്യയിൽ നടന്നുവരുന്നു. ചില അന്ധവിശ്വാസികൾ ഇങ്ങിനെയുള്ള ആഘോഷങ്ങളെ ആരാധിക്കുന്നു. ഈ ചടങ്ങ് നിർത്തലാക്കണമെന്ന് പണ്ഡിതന്മാർ പ്രസംഗിക്കാറുണ്ട്. ലൌകികമായ ആഹ്ലാദത്തിന്റെ ദിവസമല്ല അതു്. കരയുവാനുള്ള ദിവസവുമല്ല. ഇസ്ലാമികാദർശങ്ങളെ പരിരക്ഷിക്കുവാൻ ഏതുത്യാഗവും ചെയ്‌വാൻ സന്നദ്ധരാകണമെന്ന പരിപാവനമായ കർമ്മനിഷ്ഠയാണ് നാം അന്നു് വരിക്കേണ്ടതു്.

# ഒരഭ്യർത്ഥന

ഖാൻബഹദൂർ കെ. മുഹമ്മദ്, എം. എ.

മദിരാശി വിദ്യാഭ്യാസമേലദ്ധ്യക്ഷൻ സർ മെവൽ സ്റ്റാതാം നിര്യാതനായി. ഈ സംഭവം ഇന്ത്യ ഒട്ടാകെയും മദിരാശി സംസ്ഥാനത്തിന്ന പ്രത്യേകമായും ഒരു വലിയ നഷ്ടമായിപ്പോയെന്ന സർവ്വരും സമ്മതിക്കുന്നു. എന്നാൽ മലബാറിനെ സംബന്ധിച്ചേടത്തോളം ഇതു് ഒരു തീരാനഷ്ടമാണ്. മലബാർ മുസ്ലിംകൾ അദ്ദേഹത്തോട്ട എത്രത്തോളമാണ് കടപ്പെട്ടിരിക്കുന്നതെന്ന് പ്രസ്താവിക്കുവാൻ പ്രയാസമാണ്. വിദ്യാഭ്യാസത്തിന്റെ അഭാവം മൂലം മാപ്പിളമാർ എത്രയോ കാലങ്ങളായി അനുഭവിച്ചുവന്നിരുന്ന കഷ്ടതകൾക്കും, അതേകാരണത്താൽ അമുസ്ലിംകൾ മാപ്പിളമാർ വഴിക്കായി അനുഭവിക്കേണ്ടിവന്ന അനിഷ്ടാനുഭവങ്ങൾക്കും ഒരു പോംവഴികണ്ടു അവരെ ഒരു സ്വാഭിമാനമുള്ള സമുദായമാക്കി ഉന്നമിപ്പിക്കുവാൻ ധൈര്യത്തോടും ആത്മാർത്ഥതയോട്ട കൂടി പ്രവർത്തിച്ചുവന്നിരുന്ന ഒരു ദേഹമായിരുന്നു സർ സ്റ്റാതാം. ഈ പരിശ്രമത്തിന്റെ ഫലങ്ങളാണ മലപ്പുറം മുസ്ലിംഹൈസ്കൂളും തിരൂർ മുസ്ലിം ഗേൾസ് ഹൈസ്കൂളും. ഈ സ്ഥാപനങ്ങൾ വഴിയായി മാപ്പിളയുവാക്കളുടെയും യുവതികളുടേയും വിദ്യാഭ്യാസത്തിൽ ഇദംപ്രഥമമായ വർദ്ധനവു ഉണ്ടായിത്തീർന്നിട്ടുണ്ടെന്നു മാത്രമല്ല, മാപ്പിള സമുദായത്തിന്നൊട്ടാകെ വിദ്യാഭ്യാസത്തിന്റെ ആവശ്യകതയെക്കുറിച്ചുള്ള ഒരു പ്രത്യേക ഉണർച്ചകൂടി ഉണ്ടായിട്ടുണ്ടെന്നുള്ളതും വാസ്തവമാണ്.

ഇന്ത്യയിലെ രാഷ്ട്രീയസ്ഥിതി തൃപ്തികരമാകേണമെങ്കിൽ വിദ്യാഭ്യാസത്തിൽ അധഃപതിച്ചിരിക്കുന്ന ചില പ്രത്യേക സമുദായങ്ങളെ പുരോഗമിപ്പിക്കാതെയും ആ സമുദായങ്ങൾക്ക് മററു സമുദായങ്ങളോട്ട കിടപിടിക്കുവാനുള്ള പരിതസ്ഥിതികൾ ഉല്പാദിപ്പിക്കാതെയും കഴിയുന്നതല്ല എന്ന ബോധമാണ് സർ സ്റ്റാതാമിന്റെ ശ്രദ്ധയെ അവശസമുദായങ്ങൾ, അക്കൂട്ടത്തിൽ മാപ്പിളമാരും ആകർഷിപ്പാൻ കാരണം. അദ്ദേഹത്തിന്റെ സൃഷ്ടിപരമായ പ്രവൃത്തികൾ പൂർണ്ണമായി ഫലിക്കുന്നതിന്നുമുമ്പ് അദ്ദേഹം നഷ്ടപ്പെട്ടതു വലിയൊരു നിർഭാഗ്യമാണെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. എന്നാൽ അദ്ദേഹത്തിന്റെ പ്രവൃത്തികളാൽ ഉണ്ടായിത്തീർന്നിട്ടുള്ള ഈ പുതിയ ഉണർവ്വ് നാമാവശേഷമായിപ്പോകാതിരിപ്പാൻ ആണ് ഇനി നാം ശ്രമിക്കേണ്ടതു്. ഈ വിപത്തിനോട്ട പോരാടി അതിനെ ജയിച്ചു ഈ വിപത്തു തന്നെ ഒരു ഗുണകരമായ പന്ഥാവിലേക്ക തിരിക്കുകയാണ് നാമിപ്പോൾ വേണ്ടതു്. അതിനെപ്പററി എന്റെ എളിയബുദ്ധികൊണ്ടു ചിന്തിക്കുമ്പോൾ ചുരുങ്ങിയതു് അദ്ദേഹം തുടങ്ങിവെച്ച സ്ഥാപനങ്ങൾ കേടുകൂടാതെ നിലനിർത്തിപ്പോരുകയാണ വേണ്ടതെന്ന് എനിക്കു തോന്നുന്നു. അദ്ദേഹം ജീവിച്ചിരുന്നപ്പോൾ അദ്ദേഹത്തിന്ന നൽകിയിരുന്ന സർവ്വസഹകരണങ്ങളും നാം തുടർന്നുപോരേണ്ടതാണ്. എന്നാൽ ഇക്കാര്യത്തിൽ നാം പ്രതിവർഷം ചെയ്തുകൊണ്ടിരുന്ന സഹായസഹകരണങ്ങൾ സർ സ്റ്റാതാമിന്റെ പ്രേരണയുടെ അഭാവത്തിൽ തുടർന്നുപോരുവാൻ പ്രയാസമാണ്. അതിനാൽ നമ്മുടെ ഭാവിയെ ലാക്കാക്കിയും അദ്ദേഹത്തിന്റെ സ്മാരകമായും "സർ സ്റ്റാതാം ഫണ്ട്" എന്ന പേരിൽ ഒരു നിധി സൃഷ്ടിക്കുവാൻ നാം ഉടൻതന്നെ കച്ചകെട്ടി ഒരുങ്ങേണ്ടതുണ്ട്. ഈ നിധിയാൽ ഉണ്ടാകുന്ന ആദായം ഇപ്പോൾ തിരൂർ മുസ്ലിംബാലികാ ഹൈസ്കൂളിൽ അദ്ധ്യയനം ചെയ്തുവരുന്നവരും മേലാൽ സ്കൂളിൽ ചേർക്കപ്പെടുന്നവരുമായ സാധുകുട്ടികളെയും അതേ മാതിരി തന്നെ മലപ്പുറം ഹൈസ്കൂളിലെ സാധുകുട്ടികളെയും സഹായിപ്പാനും ഈ വിദ്യാലയങ്ങളിൽനിന്നു പാസ്സാകുന്ന സാമർത്ഥ്യമുള്ള ബാലികാബാലന്മാരെ ഉന്നതവിദ്യാഭ്യാസത്തിന്നയപ്പാനും ഉപയോഗിക്കാവുന്നതാണ്. ഇതിന്ന ചുരുങ്ങിയതു് ഒരുലക്ഷം ഉറുപ്പിക മൂലധനം വേണ്ടിവരുന്നതാണ്. മലബാറിൽതന്നെ 15 ലക്ഷത്തിലധികം ജനസംഖ്യയുള്ളവരും ത്യാഗങ്ങൾ അനുഭവിക്കേണ്ടിവരുമ്പോഴും ദാനധർമ്മങ്ങൾ ആവശ്യമാകുമ്പോഴും ഏററവും ഔത്സുക്യത്തോടെ [illegible] പ്രശസ്തിനേടിയിട്ടുള്ള മുസ്ലിംസമുദായത്തിന്ന ഇതു ഒരു വലിയ പ്രശ്നമായി കരുതാവുന്നതല്ല.

നാം ഇങ്ങിനെയുള്ള ഒരു ഫണ്ട സ്ഥാപിക്കുമ്പോൾ അതു വിനിയോഗിക്കുന്നതിന്നായി സർ മെവറിലിനോട്ട് അനുഭാവത്തോടെ സഹകരിച്ചു പ്രവർത്തിച്ചിരുന്ന തിരൂര് ബാലികാഹൈസ്കൂൾ കമ്മിററിയെ ഭരമേല്പിക്കുന്നതു് ഏററവും ഉത്തമമായിരിക്കും.

ഈ കമ്മിററിയെ കൂടുതൽ അംഗങ്ങളെ ചേർത്തു വിപുലപ്പെടുത്തിയും കൂടുതൽ പ്രായോഗികവും പ്രാതിനിധ്യമുള്ളതും ആക്കാവുന്നതുമാണ്. നമുക്കേററവും നിർഭാഗ്യകരവും വ്യസനകരവുമായ ഈയവസരത്തിൽ എന്റെ ഈ വിനീതാഭ്യർത്ഥനപ്രകാരം ധനാഢ്യന്മാർ ഉദാരമായും മററുള്ളവർ അവരവരുടെ കഴിവുകൾക്കനുസരിച്ചും സംഭാവന ചെയ്യുമെന്നും തിരൂർ മുസ്ലിം ഹൈസ്കൂൾ കമ്മിററി ഈ ചുമതല നിർവ്വഹിക്കുന്നതിന്ന സമ്മതിച്ചും മുന്നോട്ടുവന്നു ഭാരവാഹിത്വം ഏറെറടുക്കുമെന്നും ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു.

# വയനാട്

ടി. സി മുകുന്ദൻ, എം. എ. എൽ. ടി.

പശ്ചിമഘട്ടത്തിന്റെ ഉപരിതലത്തിൽ സ്ഥിതിചെയ്യുന്നതും മലബാറിന്റെ ഒരു ഭാഗമാണെന്നും അല്ലെന്നും പറയാവുന്നതും ആയ വയനാട് എത്രയും വിചിത്രമായ ഒരു ഭൂവിഭാഗമത്രെ. അടുത്തകാലത്ത് നടപ്പിൽ വരുത്തിത്തുടങ്ങിയിരിക്കുന്ന മദിരാശി ഗവൎമ്മേണ്ടിന്റെ കുടിയേറിപ്പാൎപ്പു പദ്ധതിമൂലം പൊതുജനങ്ങളുടെ ശ്രദ്ധ ഈ ദിക്കിലേക്കു പതിഞ്ഞിരിക്കുന്നു. ഈ സന്ദൎഭത്തിൽ മാപ്പിളറിവ്യുവിന്റെ മാന്യ വായനക്കാൎക്കു ആ പ്രദേശത്തെപ്പററിയുള്ള ചില വിവരങ്ങൾ കൌതുകകരമായിരിക്കുമെന്നു ഈ ലേഖകൻ കരുതുന്നു.

കോഴിക്കോട്ടുനിന്നു മൂന്നേ മൂന്നു മണിക്കൂർ നേരത്തെ മോട്ടോർയാത്രകൊണ്ടു ഇന്ത്യയിലെ ഏററവും മനോഹരമായ ചുരനിരത്തുകളിൽ ഒന്നിൽകൂടി താമരശ്ശേരി ചുരം കടന്നു വയനാട്ടു പീഠഭൂമിയിലെത്താം. ചുരത്തിന്റെ മുകളിൽനിന്നുള്ള രമണീയമായ കാഴ്ചയെ ഒരു ആംഗ്ലേയ സന്ദൎശകൻ ഇങ്ങിനെ വൎണ്ണിക്കുന്നു:—"ഇടതുഭാഗത്തു ഉയൎന്നുനില്ക്കുന്ന പൎവ്വതശിഖരങ്ങളിൽനിന്നു പുറപ്പെടുന്ന അരുവികൾ ആനന്ദബാഷ്പം എന്നവണ്ണം തിങ്ങിത്തിളങ്ങിക്കൊണ്ടു താഴോട്ടൊഴുകുന്നു...... എങ്ങുനോക്കിയാലും കുന്നുകൾ; ചിലവ വരണ്ടു ചെമ്പിച്ചു ഫലശൂന്യമായി കിടക്കുന്നു; മററുള്ളവ പച്ചിലനിറഞ്ഞ മരനിരകളാൽ സമാച്ഛാദിതമാണ്...... ദൂരം ഏറുംതോറും കുന്നുകളും കാടുകളും ഒന്നായിച്ചേൎന്നു പച്ചപരവതാനി വിരിച്ച ഒരു സമതലമായിത്തീരുന്നു. അപ്പുറത്തായി അകലെ ആൎത്തിയോടെ ആഞ്ഞുപുല്കുന്ന ആഴിയുടെ തിളക്കം അത്ഭുതവും ആഹ്ലാദവും വളൎത്തത്തക്കവണ്ണം കാണപ്പെടുന്നു."

ചുരം കയറി മൂന്നുനാഴിക പോയാൽ നാം വൈത്തിരി എന്ന കൌതുകകരമായ ചെറുഗ്രാമത്തിലെത്തുന്നു. ഇരുപതു നാഴികപ്പുറമാണ് മാനന്തവാടി അഥവാ 'മഹാ ആനന്ദവാടി', വയനാട്ടു താലൂക്കിന്റെ തലസ്ഥാനം. മേപ്പാടി, കല്പററ, സുൽത്താൻബത്തേരി എന്നിവ മററു പ്രധാന കേന്ദ്രങ്ങളാണ്. നിരത്തുകൾ കുറെയേറെ മോശമാണെങ്കിലും യാത്ര ഒന്നുകൊണ്ടും മുഷിപ്പനാകയില്ല; കാരണം, നിരത്തിന്റെ ഇരുവശത്തും അവൎണ്ണനീയമായ സൌന്ദൎയ്യം തുളുമ്പുന്ന കാഴ്ചകൾ നമ്മുടെ കണ്ണിന്റെ മുമ്പാകെ പാഞ്ഞുപോയ്ക്കൊണ്ടിരിക്കും. പ്രകൃതിരമണീയതയിൽ വയനാട്ടിനോടെതിൎക്കുന്ന ഭൂവിഭാഗങ്ങൾ നന്നേ കുറയും എന്നുതന്നെ പറയാം.

860 ചതുരശ്ര നാഴികയോളം വിസ്താരമുള്ള വയനാട്ടുതാലൂക്കിന്റെ ജനസംഖ്യ ഒട്ടാകെ കോഴിക്കോട്ടു പട്ടണത്തിനുള്ളത്ര മാത്രമാണ്. ആകെ ഒരു ലക്ഷം ജനങ്ങളുള്ളതിൽ നാല്പത്തയ്യായിരം ജനങ്ങളും ആദിമനിവാസികളായ കാട്ടുജാതിക്കാരാണ്. ഇവരുടെ ആചാരമൎയ്യാദകൾ പഠിക്കുകയെന്നതു എത്രയും രസകരമായ ഒരു പ്രവൃത്തിയായിരിക്കും. അധികം പഴക്കമില്ലാത്ത ഒരു കാലം വരെ വയനാട്ടിലെ ജനങ്ങൾ മുഴുവനും ഈ പ്രാചീനനിവാസികൾ മാത്രമായിരുന്നുവെന്നും അവിടുത്തെ ഭരണം നടത്തിയിരുന്നതു അവരുടെ സമുദായത്തലവന്മാരായിരുന്നുവെന്നും വിശ്വസിച്ചുവരുന്നു.

വയനാട്ട് എങ്ങിനെ കോട്ടയം രാജാവിന്റെ കീഴിലായിയെന്നും താഴെയുള്ളവർ വയനാട്ടിൽ എങ്ങിനെ കുടിയേറിപ്പാൎത്തു എന്നും കാണിക്കുന്ന ഒരു രസകരമായ കഥയുണ്ട്. തെക്കൻ കൎണ്ണാടകത്തിലെ കുമ്പള രാജാവ് അന്നുതന്നെ സുപ്രസിദ്ധമായിരുന്ന വയനാട്ടിലെ തിരുനെല്ലി ക്ഷേത്രത്തിലേക്കു തീൎത്ഥയാത്രക്കു പോകുകയായിരുന്നു. ആ രാജാവിന്റെ യൌവനത്തിളപ്പും സൌന്ദൎയ്യവും കണ്ടു ശ്രദ്ധഹൃദയനായ ആദിവയനാടരുടെ അധിപതിക്കു അയാളെക്കൊണ്ടു തന്റെ മകളെ വിവാഹം കഴിപ്പിക്കണമെന്നൊരാഗ്രഹമുണ്ടായി. അതുകൊണ്ടു അയാൾ ആ രാജാവിനെ ശക്തി ഉപയോഗിച്ചു തടഞ്ഞുനിൎത്തി. അതൊരു അവിവേകമായി കലാശിച്ചു. ഈ വാൎത്ത സമതലത്തിലെത്തിയ ഉടനെ കോട്ടയം രാജാവും കുറുമ്പ്രനാട്ടു രാജാവും ശക്തികൂടിയ നായർപടയാളികളോടുകൂടി ചുരമേറി വന്നു വയനാട്ടിലെ വേടരാജാവിനെ പരാജയപ്പെടുത്തുകയും കുമ്പളരാജാവിനെ സ്വതന്ത്രനാക്കുകയും ചെയ്തു. വയനാടിനെ കോട്ടയം രാജാവും കുറുമ്പ്രനാട്ടു രാജാവും തമ്മിൽ പകുത്തെടുക്കുകയും അവരുടെ കൂടെ വന്ന നായർപടയാളികളിൽ പ്രമാണികളെ അവർ ഓരോ ദേശത്തും നാട്ടുവാഴികളാക്കിവെക്കുകയും ചെയ്തു. കുറച്ചുകാലത്തിനുശേഷം കുറുമ്പ്രനാട്ടു രാജാക്കന്മാർ അവരുടെ അവകാശം വേണ്ടെന്നുവെച്ചു. അന്നുമുതൽ 1805-ൽ ബ്രിട്ടീഷിന്റെ അധികാരത്തിൽ വരുന്നതുവരെ വയനാട്ട് കോട്ടയം രാജാവിന്റെ അധീനത്തിലായിരുന്നു. ആദ്യമായി ചുരം ക

ടനാടെഴുന്ന നായർ പടയാളികളുടെ സന്തതികളും ഇപ്പോഴും ഒരേ ദേശത്തിലെ പ്രധാന ജന്മികളാണ്.

വയനാടായിരുന്നു ബ്രിട്ടീഷ് ഭരണത്തിൻകീഴിൽ വന്ന ഒഴുവിലത്തെ മലബാറിന്റെ ഭാഗം എന്നു സ്മരണീയമാണ്. 1799-ൽ ടിപ്പുവിന്റെ മരണത്തോടുകൂടി വയനാട് ഈസ്റ്റ്ഇന്ത്യാ കമ്പനിയുടെ അധികാരത്തിൻകീഴിലായി എന്നു കരുതപ്പെട്ടിരുന്നുവെങ്കിലും കോട്ടയം രാജവംശത്തിൽപ്പെട്ട വീരകേസരിയായ പഴശ്ശിരാജാവ് കമ്പനിക്കാരുടെ അവകാശത്തെ എതിർക്കുകയും ആറു വർഷക്കാലത്തോളം ബ്രിട്ടീഷുകാരോടു പൊരുതുകയുമുണ്ടായി. 1805 നവമ്പർ 30-ാംനു-യിൽ പഴശ്ശിരാജാവിന്റെ മരണാനന്തരം മാത്രമെ കമ്പനിക്കാർക്ക് വയനാട്ടിൽ തങ്ങളുടെ ഭരണം സ്ഥാപിക്കുവാൻ സാധിച്ചുള്ളു. കേരളവർമ്മ പഴശ്ശിരാജാവിന്റെ വീരകൃത്യങ്ങളെപ്പററിയുള്ള കഥകൾ അനേകമുണ്ട്. അദ്ദേഹത്തിനെതിരായി യുദ്ധം നടത്തിയ ബ്രിട്ടീഷ് പടനായകൻ പിന്നീട് നെപ്പോളിയൻ ചക്രവർത്തിയെ തോല്പിച്ചതുകൊണ്ടു വിശ്വവിശ്രുതനായിത്തീർന്ന മേജർ ജനറൽ വെല്ലസ്ലിയായിരുന്നു. അദ്ദേഹത്തിനു പഴശ്ശിരാജാവിന്റെ യുദ്ധചാതുരിയെപ്പററി വലിയൊരു മതിപ്പുണ്ടായിരുന്നുവെന്നുള്ളതിനു ചരിത്രത്തിൽ ലക്ഷ്യങ്ങളുണ്ട്. സർദാർ കെ. എം. പണിക്കരുടെ കേരളസിംഹം എന്ന ആഖ്യായികയിൽനിന്നു അക്കാലങ്ങളെപ്പററി ഒരു ചിത്രതുല്യമായ വർണ്ണന വായനക്കാർക്കു ലഭിക്കും. ഏതോ ഒരു കവി പാടിയപോലെ

— അയൽനാട്ടുകാരാവോളം മലനാടെന്നമാത്രം
മറിയും വയനാട്ടിൻ ചരിത്ര ശകലങ്ങൾ
അറിവോർക്കറിഞ്ഞീടാം മന്നോരെക്കയിന്നാട്ടുകാർ
പിറന്ന മണ്ണിന്നായി കാട്ടിയ പരാക്രമം.

വയനാട്ടിന്റെ ഇപ്പോഴത്തെ പ്രാധാന്യം അവിടുത്തെ ചായ, കാപ്പി, ഏലം എന്നീ "തോട്ടകൃഷികൾ" കൊണ്ടാണല്ലോ. വയനാട്ടിലെ തോട്ടങ്ങളുടെ ചരിത്രം ആരംഭിക്കുന്നത് 1820-ലാണ്. ആ കൊല്ലത്തിൽ പാരി ഏൻറ് കമ്പനിയുടെ ഒരു പ്രതിനിധിയായ മിസ്റ്റർ കിങ്ങ് എന്നയാൾ മാനന്തോടിക്കടുത്തു ഇവിടുത്തെ ഒന്നാമത്തെ കാപ്പിത്തോട്ടം തുറന്നു. 1870 വരെ അമ്പതു വർഷങ്ങളോളം കാപ്പിത്തോട്ടങ്ങൾക്ക് ഉത്തരോത്തരം അഭിവൃദ്ധിയുണ്ടായി. ആ കൊല്ലം കാപ്പിച്ചെടികൾക്ക് ഇലകൊഴിയുക എന്നൊരുതരം രോഗം പിടിപെട്ടു. അതോടെ യൂറോപ്യന്മാർ അവരുടെ കാപ്പിത്തോട്ടങ്ങളെ ഉപേക്ഷിച്ചുപോയി. വയനാട്ടിലെ ഇന്നത്തെ കാപ്പിവ്യവസായം മുഴുവനും ഇന്ത്യക്കാരുടെ കൈവശമാണ്. ചായത്തോട്ടങ്ങൾ ആദ്യമായി വയനാട്ടിൽ തുറന്നതു 1892-ൽ ആയിരുന്നു. ഇന്നു വയനാട്ടിൽ ചായവ്യവസായം അഭിവൃദ്ധിപ്പെട്ടുകൊണ്ടിരിക്കുകയാണ്. അടുത്ത കൊല്ലങ്ങളിലായി തിരുവിതാംകൂർ ക്രിസ്ത്യാനികളുടെ ഒരു വലിയ കൂട്ടം വയനാട്ടിൽ കുടിയേറിപ്പാർത്തിട്ടുണ്ട്. അവർ ഒട്ടേറെ ഏക്കർ നിലങ്ങൾ വെട്ടിത്തെളിയിച്ചു കാപ്പി, നാരകം, ഏലം എന്നിവ കൃഷിചെയ്തു തുടങ്ങിയിരിക്കുന്നു.

മലയാളജില്ലയിലെ മററു വിഭാഗങ്ങളെ അപേക്ഷിച്ചു വയനാട് വിദ്യാഭ്യാസത്തിൽ വളരെ പിന്നിലാണ്. അടുത്ത കാനേഷുമാരിക്കണക്കനുസരിച്ചു വിദ്യാഭ്യാസം സിദ്ധിച്ചവർ കേവലം 13 ശതമാനമാണ്. അവരിൽ സ്ത്രീകളുടെ സാക്ഷരതാശതമാനം 4 മാത്രവുമാണ്. 1942 ജൂൺവരെ വയനാട്ടിലെ അമ്പതിൽ ചില്വാനം പ്രാഥമിക വിദ്യാലയങ്ങൾ വടകരയിലെ ഡിപ്യൂട്ടി ഇൻസ്പെക്ടരുടെ നിയന്ത്രണത്തിലായിരുന്നു. അവിടെനിന്നു അദ്ദേഹമോ അദ്ദേഹത്തിന്റെ സഹപ്രവർത്തകന്മാരിലാരെങ്കിലുമോ കൊല്ലത്തിൽ രണ്ടോ, മൂന്നോ പ്രാവശ്യം വയനാട് സന്ദർശിച്ചിരുന്നു. അത്തരമൊരേർപ്പാട് മേലന്വേഷണകാര്യവും പ്രാപ്തിയോടെ നടത്തുവാൻ തക്കതായിരുന്നില്ലെന്നു വിദ്യാഭ്യാസാധികൃതന്മാർ കണ്ടു. വയനാട്ടിന്നൊരനുഗ്രഹമെന്നോണം വിദ്യാഭ്യാസ ഡയറക്ടർ 1—6—42 നു വയനാട്ട് താലൂക്കിനെ പ്രത്യേക ഒരു റെയിഞ്ചാക്കി വൈത്തിരിയിൽ ഒരു ഡെപ്യൂട്ടി ഇൻസ്പെക്ടരുടെ ആപ്പീസ് ഏർപ്പെടുത്തി. പുതിയ റെയിഞ്ച് തുറന്ന ഒരു കൊല്ലംകൊണ്ടു സ്കൂളുകളിലെ വിദ്യാർത്ഥികളുടെ എണ്ണം 20 ശതമാനം വർദ്ധിച്ചു. കുറച്ചു കൊല്ലംകൊണ്ടുതന്നെ വയനാട്ട് മലബാറിലെ മററു ഭാഗങ്ങളോട് വിദ്യാഭ്യാസകാര്യത്തിൽ കിടനില്ക്കുമെന്നു ആ താലൂക്കിന്റെ അഭ്യുദയകാംക്ഷികൾ വിശ്വാസപൂർവ്വം ആശിക്കുന്നു. 1944 വരെ അവിടെയെങ്ങും ഒരൊററ ഹൈസ്കൂൾ കൂടി ഉണ്ടായിരുന്നില്ല. ജൂൺമാസത്തിൽ വയനാട്ടിലെ ജനസ്വാധീനമുള്ള ചില മഹാന്മാരുടെ ഒരു സംഘം കല്പററയിൽ ഒരു ഹൈസ്കൂൾ തുറന്നിരിക്കുന്നു.

ഗവർമ്മേണ്ടിന്റെ കുടിയേറിപ്പാർപ്പു പദ്ധതിയുടെ ഒരു പ്രധാനഭാഗം മലമ്പനിയെ വയനാട്ടിൽനിന്നു ഉന്മൂലനം ചെയ്യുവാനുള്ള ശ്രമങ്ങളാണ്. ജലസേചന പദ്ധതികൾ പൂർത്തിയാക്കിയതോടുകൂടി എങ്ങിനെ പടിഞ്ഞാറൻ പഞ്ചാബിലെ മിക്ക സ്ഥലങ്ങളിലെയും ജനസംഖ്യ അഞ്ചും പത്തുമിരട്ടിയായി വർദ്ധിച്ചുവോ അതുപോലെതന്നെ യുദ്ധാനന്തരം വയനാട്ടിലെ ജനസംഖ്യ വളരെ അധികം വർദ്ധിച്ചുവരുവാൻ ഇടയുണ്ട്. അനേകായിരം ഏക്കർ സ്ഥലങ്ങൾ ഇപ്പോൾ കാടുകൾ നിറഞ്ഞുകിടക്കുന്നവ—കൃഷിസ്ഥലങ്ങളായും തോട്ടങ്ങളായും മാറും. ഇപ്പോൾ മലമ്പനിയുടെ കേന്ദ്രങ്ങളായുള്ള ഗ്രാമങ്ങൾ ജനങ്ങൾ തിങ്ങിവിങ്ങി താമസിക്കുന്ന സുഖവാസസ്ഥലങ്ങളായി മാറും. കാലങ്ങളേറെ കഴിയുംമുമ്പ് വയനാട്ട് തെന്നിന്ത്യയിലെ ഏററവും പ്രധാനമായ ഒരു ഭാഗമായി തീരുമെന്നു ഏവർക്കും പ്രതീക്ഷിക്കാവുന്നതാണ്.

# കണ്ടുപിടുത്തക്കാരുടെ ചെയ്തികൾ!

(ലോകാവലോകി)

### വിശപ്പറിയുവാൻവേണ്ടി പട്ടിണികിടക്കുന്നു

സ്വീഡനിലെ ഒരു കേൾവികേട്ട ജീവിശാസ്ത്രവിശാരദനായ ഡോക്ടർ ആൻടൺ കാറൽസൺ ആമാശയത്തിന്റെ ഘടനയേയും പ്രവർത്തനങ്ങളേയും പററിയുള്ള വിഷയങ്ങളിൽ ഒരു വലിയ വിദഗ്ദ്ധനാണ്. അദ്ദേഹം ഈ വിഷയത്തിൽ വിവരം സമ്പാദിക്കുവാൻ മററുള്ളവരുടെ ആമാശയം മാത്രമല്ല, സ്വന്തം ആമാശയം തന്നെ പലവുരു പരിശോധിച്ചിട്ടുണ്ട്. പ്രധാനമായും അദ്ദേഹം ഈ പരിശോധന നടത്തിയതു നിരാഹാരവ്രതം മൂലമാണ്. ഈ ഒരു ആവശ്യത്തിന്നായി മാത്രം അദ്ദേഹം 5 ദിവസം മുതൽ 10 ദിവസംവരെ ദീർഘിക്കുന്ന നിരാഹാരവ്രതം (പച്ചവെള്ളം മാത്രം കുടിച്ചുകൊണ്ട്) പലതവണയും അനുഷ്ഠിച്ചിട്ടുണ്ട്.

### വയററിനുള്ളിൽ ബലൂൺ കടത്തുന്നു

പ്രസ്തുത ഡോക്ടർതന്നെ മററു ചില രസാവഹമായ പരീക്ഷണങ്ങളുംകൂടി തന്റെ ദേഹത്തിൽ നടത്തീട്ടുണ്ട്. ഒരിക്കൽ വിശന്നപ്പോഴും അദ്ദേഹം ചെയ്തതിപ്രകാരമാണ്. ഒരു ബലൂൺ എടുത്തു അതിനോടു നീളമുള്ള ഒരു റബ്ബർ കുഴൽ ഘടിപ്പിച്ചു, അതിൽ കാററു നിറച്ചു. റബ്ബർ കുഴലിന്റെ മറേറ അററം ആമാശയത്തിന്റെ സങ്കോചമളക്കുന്ന ഒരു യന്ത്രത്തോടു ഘടിപ്പിച്ചു. അതിന്നുശേഷം ഈ ശാസ്ത്രജ്ഞൻ ആ ബലൂൺ വിഴുങ്ങി. ആമാശയം ഒഴിഞ്ഞിരിക്കുമ്പോഴും അതിനുള്ളിലെ ചുരുങ്ങിക്കൊണ്ടിരിക്കുമെന്നും, അതു അവനവൻ അറിഞ്ഞില്ലെന്നുതന്നെ വന്നേക്കാമെന്നും ഇതിൽ ഫലമായി അദ്ദേഹം അഭിപ്രായപ്പെട്ടു. വായ്ക്കുള്ള രുചിയും യഥാർത്ഥ വിശപ്പും തമ്മിൽ പറയത്തക്ക യാതൊരു ബന്ധവുമില്ലെന്നും, മസ്തിഷ്കത്തിന്റെയോ കേന്ദ്രനാഡീസമുച്ചയത്തിന്റെയോ നിയന്ത്രണത്തിന് ആമാശയം അധീനമല്ലെന്നും ആണ് അദ്ദേഹത്തിന്റെ നൂതന സിദ്ധാന്തം.

### മഴക്കാറിനെപിടിച്ചു കുപ്പിയിലിടുന്നു

അതെ—ഒരാൾ അങ്ങിനെയും ചെയ്തു! ഒരു അമേരിക്കക്കാരൻ—മസ്സാച്ചുസെററ്സ് സാങ്കേതിക വിദ്യാലയത്തിലെ ഒരു പ്രൊഫസ്സർ! എങ്ങിനെ ഇതു ചെയ്തുവെന്നോ? ആകാശവിമാനത്തിൽ പറന്നുപോയിട്ട് കാർമേഘങ്ങളെ പിടിക്കുകയല്ലാ ചെയ്തതു; പർവ്വതത്തിന്റെ മുകളിൽ കയറിച്ചെന്നിട്ടാണ് പിടിച്ചതു. പിടിച്ചു കുപ്പിയിലാക്കി, അരിച്ചു പരിശോധിച്ചു നോക്കി. എന്തിന്? അതിൽ എന്താണ് ഉള്ളതെന്നറിവാൻ, അതിൽനിന്നു മഴയെന്നവസ്തു എങ്ങിനെവരുന്നു എന്നറിവാൻ! ആയാൾ മൂന്നുകൊല്ലം ഈ ഗവേഷണം നടത്തി. വളരെക്കാലം പർവ്വതത്തിന്റെ മുകളിൽതന്നെ താമസിച്ചിട്ടുതന്നെ! അവസാനം അയാൾ രഹസ്യം കണ്ടുപിടിച്ചു—മേഘങ്ങളിൽ ഗന്ധകാമ്ലത്തിന്റെ അംശങ്ങളും അടങ്ങീട്ടുണ്ടെന്നും, ഇവയാണ് നീ

രാവിലെ മഴയായി തീർത്തിമാററുന്നതെന്നും. ഈ ഗന്ധകാമ്ലം എങ്ങിനെ കാർമേഘത്തിൽ കടന്നുകൂടിയതെന്നോ? ചീഞ്ഞടിഞ്ഞ സസ്യങ്ങളിൽനിന്നു നീരാവിയിൽ കലർന്നിട്ടുതന്നെയാകുവാനാണ് അധികം ഇടയുള്ളതു; പ്രവൃത്തിശാലകളിലെ പുകക്കുഴലുകളിൽകൂടിയും ആയിക്കൂടെന്നില്ല.

### ക്ഷയരോഗം മാററാൻ ശ്വാസകോശം മുറിച്ചുകളയുന്നു

ആശ്ചര്യം! കേൾക്കുമ്പോൾ "എലിയെ കൊല്ലുവാൻ ഇല്ലം ചുടുന്നു" ഒരേർപ്പാടുണ്ടെന്നു തോന്നിപ്പോകും. എന്നാൽ വാസ്തവം നേരെ മറിച്ചാണ്. എപ്പെൻഡിസൈററിസ് (Appendicites) എന്ന രോഗം മാററുവാൻ ഡോക്ടർമാർ കുടൽമാലയുടെ ഒരവശത്തു അനാവശ്യമായി ഒരനുബന്ധം പോലെ കിടക്കുന്ന എപ്പെൻഡിക്സ് (Appendix) അറുത്തു നീക്കം ചെയ്യാറുണ്ടല്ലോ. അതുപോലെയുള്ള ഒരു കൃത്യമാണ് ഇതും. പക്ഷെ appendixനെപ്പോലെ അനാവശ്യമായതല്ല ശ്വാസകോശം, ഏററവും ആവശ്യമായിട്ടുള്ളതുതന്നെ. എന്നിരിക്കിലും അതിന്നൊരുകൂട്ടായിരിക്കുന്നുണ്ടെങ്കിൽ അതില്ലാതെതന്നെ ജീവിക്കാമെന്നു ചില വിദഗ്ദ്ധന്മാർ കണ്ടുപിടിച്ചിരിക്കുന്നു. മാത്രമല്ല ക്ഷയരോഗത്തിന്റെ ഇരിപ്പിടമായ ഈ സഞ്ചികൾ എടുത്തുകളയുന്നതോടുകൂടി ക്ഷയരോഗം തീരെ വിട്ടുപോയതായും അനുഭവപ്പെട്ടിട്ടുണ്ട്. ഒരുകാലത്തു ഇതുവളരെ അപായകരമായ ഒരു ശസ്ത്രക്രിയയായിട്ടാണ് ഗണിച്ചുവന്നിരുന്നത്. അതായതു, 35%ത്തോളം അപായം വന്നിരുന്നു. അതുകൊണ്ടു അവസാനത്തെ കൈ ആയിട്ടുമാത്രമേ അന്നു ഈ പ്രയോഗം നടത്തിയിരുന്നുള്ളു. എന്നാൽ ബോസ്റ്റണിലെ (അമേരിക്കയിൽ) റിച്ചാർഡ് ഓവർഹോൾട്ട്, നോർമൻ വിൽസൺ എന്നീ ഡോക്ടർമാർ ഇപ്പോൾ അഭിപ്രായപ്പെടുന്നതു ഈ കണ്ടുപിടുത്തത്തിന്റെ പരീക്ഷണഘട്ടം കഴിഞ്ഞിരിക്കുന്നുവെന്നും, അതിപ്പോൾ ആത്മവിശ്വാസത്തോടുകൂടി ചെയ്യാവുന്ന ഒരു സ്ഥിതി കൈവന്നിരിക്കുന്നുവെന്നും ആണ്. എന്നു മാത്രമല്ല അവസാന പരീക്ഷണമായി കരുതാതെ ഇത്തരം ശസ്ത്രക്രിയ ക്ഷയരോഗത്തിന്റെ ആദ്യഘട്ടത്തിൽതന്നെ ചെയ്യേണ്ടതാണെന്നുകൂടി അവർ അഭിപ്രായപ്പെട്ടിരിക്കുന്നു. നമ്മുടെ നാട്ടിലുള്ള ജനങ്ങളുടെമേൽ "കണ്ണിൽ ചോരയില്ലാതെ" കുതികയറി, പുത്രമിത്രകളത്രാദികളെ ചൂഷണംചെയ്തു. ആയിരക്കണക്കിൽ നമ്മുടെ നാട്ടുകാരെ പരലോകത്തേക്കു കയററിക്കൊണ്ടുപോകുന്ന ഈ ക്ഷയരോഗരാക്ഷസന്റെ അക്രമത്തെ തടുക്കുവാൻ തക്ക ത്രാണിയുള്ള ഇത്തരം ശസ്ത്രക്രിയാവിദഗ്ദ്ധന്മാർ നമ്മുടെനാട്ടിൽ എപ്പോഴാണാവോ എത്തിച്ചേരുക!




നാലഞ്ചുകൊല്ലംമുമ്പ് എളുപ്പത്തിലും ചുരുങ്ങിയ ചെലവിലും നിങ്ങൾക്കു തീവണ്ടിയാപ്പീസ്സിൽ ചെന്നെത്താമായിരുന്നു. ഇപ്പോൾ യാത്രച്ചെലവ് അന്നുള്ളതിന്റെ നാലിരട്ടി ആയിട്ടുണ്ട്. താമസംകൂടാതെ ടിക്കററു വാങ്ങാവുന്ന ഒരുകാലമുണ്ടായിരുന്നു. ടിക്കററു കിട്ടാൻ ഇപ്പോൾ അരമണിക്കൂർ ശരിക്ക് അദ്ധ്വാനിക്കണം. വണ്ടിക്കൂലിയും വർദ്ധിച്ചിട്ടുണ്ട്. ഒരണയ്ക്കും അരയണയ്ക്കും നിങ്ങളുടെ ചൊൽപടിക്കു നില്ക്കാൻ കൂലിക്കാരനെ കിട്ടുന്ന കാലമുണ്ടായിരുന്നു. അവരെ ഇന്നു കിട്ടാൻ തന്നെ വിഷമം. മുറിയും ഇരിപ്പിടവും യഥേഷ്ടം തെരഞ്ഞെടുക്കാവുന്ന കാലമുണ്ടായിരുന്നു. ഇപ്പോൾ വണ്ടിക്കകത്തു കടന്നുകിട്ടിയാൽ നിങ്ങൾ ഭാഗ്യവാനാണു. മിക്കവാറും വണ്ടികിട്ടുകതന്നെയില്ല. വണ്ടിയ്ക്കകത്തു കയറിയാൽ തന്നെയും നിങ്ങൾക്കു വളരെനേരം നില്ക്കേണ്ടിവന്നേക്കും. ഈ ബഹളത്തിലും കഷ്ടപ്പാടിലും സാമാനങ്ങൾ കാണാതായേക്കാം. ഒന്നിച്ചു വരുന്ന സ്ത്രീകൾ വേർതിരിഞ്ഞു പോയേക്കാം. സ്ത്രീകൾക്കു മുൻകാലങ്ങളിലെപ്പോലെ യാത്ര സുഖകരമേയല്ല.

ബുദ്ധിപൂർവ്വം പ്രവർത്തിക്കുവിൻ! കാലസ്ഥിതി ഭേദപ്പെടുന്നതുവരെ നിങ്ങളും കുടുംബവും തീവണ്ടിയാത്ര ചെയ്യാതിരിക്കുവിൻ.

# യാത്ര കുറയ്ക്കുക

AAA 678 ML

# പ്രണയലേഖനം

കെ. അബ്ദുല്ല

"മേരിയാനാ, ഒരു തുള്ളി കണ്ണീരെങ്കിലും നീ ചൊരിയരുത്!"

1942 സപ്തംബർ 14-ാംനു പുറത്തുവന്ന റഷ്യയിലെ യുവകമ്യൂണിസ്റ്റ് സംഘത്തിന്റെ മുഖപത്രമായ 'കോംസോ മോൾസ്കായ പ്രാവദ'യിലെ മേൽച്ചേർത്ത ശീർഷകം വായനക്കാരുടെയെല്ലാം സവിശേഷ ശ്രദ്ധയെ ആകർഷിച്ചു. അതിനു കീഴിലുള്ള ലേഖനം മിക്കവരും ഒരേ ശ്വാസത്തിൽ വായിച്ചു തീർത്തിരിക്കും. ആ ലേഖനത്തിന്റെ വിവർത്തനമാണു ചുവടെ ചേർക്കുന്നത്.

"പത്രാധിപസ്സഖാവെ,

എന്റെ ഈ എഴുത്തു നിങ്ങളുടെ പത്രത്തിൽ പ്രസിദ്ധപ്പെടുത്തുമെന്നാശിക്കുന്നു. ഇതൊന്നിച്ചയയ്ക്കുന്ന രണ്ടെഴുത്തു കൂടി നിങ്ങൾ ആദ്യമായി വായിക്കണം. എന്റെ കമാണ്ടറും ചങ്ങാതിയുമായ ലെഫ്റ്റനന്റ് ഐവൻ ആൻഡ്രിയേവിച്ച് ആർതേമെൻകോ തന്റെ പ്രേയസി മാരിയാനാ ഷെർബോവാസ്കിക്ക് അയച്ച എഴുത്താണതു്. ഈ വ്യക്തിയുടെ ഹൃദയം എത്രമാത്രം മഹത്തമമായിരുന്നില്ല! പ്രസ്തുത ലേഖനം ആദ്യം വായിക്കുക. വിശദവിവരങ്ങൾ പിന്നീടു പറയാം.

ലെഫ്റ്റനന്റിന്റെ എഴുത്താണ് താഴെയുദ്ധരിക്കുന്നതു്.

'പ്രിയപ്പെട്ട മാരിയാനാ,

ഭവതിയുടെ എഴുത്തു് ഇന്നെനിക്കു കിട്ടി. എന്റെ ഹൃദയം ആനന്ദംകൊണ്ടു് തുളുമ്പുകയാണ്. ഭവതിയുടെ എഴുത്തു കിട്ടുമ്പോഴെല്ലാം ഞാൻ ആഹ്ലാദത്താൽ മത്തനാകാറുണ്ടു്. മനുഷ്യവേഷം ധരിച്ച ജർമ്മൻ പിശാചുക്കളെ അധികമധികം കൊന്നൊടുക്കുവാൻ സാധിക്കുന്ന ദിവസമാണു് എന്റെ ജീവിതത്തിലെ സന്തോഷപ്രദമായ മറ്റൊരവസരം.

മാരിയാനാ, നീ അയയ്ക്കുന്ന ഓരോ എഴുത്തും ശത്രുക്കളുടെനേരെയെനിക്കുള്ള രോഷത്തെ ശതഗുണീകരിക്കുന്നു. നാം എത്രകാലമാണു് ഈവിധം വേറിട്ടു ജീവിക്കുക എന്നു അപ്പോഴെല്ലാം ഞാൻ സ്വയം ചോദിച്ചുപോകുന്നു. ശത്രുക്കളെ സോവിയറ്റ്ഭൂമിയിൽനിന്നു തുടച്ചുനീക്കി നാം സ്വന്തം ദേശങ്ങളിൽ തിരിച്ചെത്തുന്ന ആ സുദിനം വിദൂരമല്ല.

ആസ്പത്രിയിൽവെച്ചു് ഞാൻ നിന്നോടു് വളരെയധികം പറയാറുണ്ടായിരുന്ന എന്റെ ആ ചങ്ങാതി തിരിച്ചെത്തിയിരിക്കുന്നു. അദ്ദേഹമിപ്പോഴും എന്നിൽനിന്നു ഇരുപതു വാരയ്ക്കുള്ളിൽ സഖാക്കളെയെല്ലാം വിനോദങ്ങൾ പറഞ്ഞു രസിപ്പിച്ചുകൊണ്ടിരിക്കുകയാണ്. നിന്റെ ചിത്രം ഞാനദ്ദേഹത്തെ കാണിച്ചു. നിന്റെ ആകാരസുഷമ അദ്ദേഹത്തെ അപഹൃതചിത്തവൃത്തിയാക്കിത്തീർത്തിരിക്കുന്നു. 'ഫോട്ടോവിൽ ഇത്ര ഭംഗിയുണ്ടെങ്കിൽ യഥാർത്ഥത്തിൽ എത്രമാത്രമുണ്ടായിരിക്കും' എന്നദ്ദേഹം അത്ഭുതപ്പെട്ടു. ഞാൻ അഭിമാനപുളകിതനായി. നിന്നെ നേരിട്ടുകാണാൻ അയാൾക്കതിയായ ഔത്സുക്യമുണ്ട്.

നിന്നെ വീണ്ടും കാണാൻ ഞാനെത്രമാത്രം വ്യഗ്രനാണെന്നു നിനക്കറിയാമല്ലോ. നീയും സഖാക്കളും ആസ്പത്രിയിൽവെച്ചു എന്നോടു കാണിച്ച ഔദാര്യത്തിനു നന്ദിപറയേണ്ടതെങ്ങിനെയെന്നു എനിക്കറിഞ്ഞുകൂടാ. ആ ആതുരാലയംതന്നെയാണ് നമ്മെ രണ്ടുപേരെയും അന്യോന്യം ബന്ധിച്ചതും. ഞാനിപ്പോഴും ആ ദിനങ്ങളെ സ്വപ്നം കാണാറുണ്ട്. ഞാനിപ്പോഴും മുറിവേറ്റനിലയിൽ അവിടെ കിടക്കുക, നീ എന്റെ സമീപത്തിരുന്നു ശുശ്രൂഷിക്കുക, എന്റെ മുറിവുകെട്ടുന്നു, എന്നെ നിദ്രാധീനനാക്കാൻ ശ്രമിക്കുന്നു എന്നൊക്കെ ഞാൻ ഓർത്തുപോകുന്നു. ആ വ്രണത്തിന്റെ അടയാളംപോലും അവശേഷിച്ചിട്ടില്ല. ഞാൻ പൂർണ്ണസുഖം പ്രാപിച്ചിരിക്കുന്നു. എന്നെപ്പറ്റിയാലോചിച്ചു വ്യാകുലപ്പെടേണ്ടതില്ല. എന്റെ സഹപ്രവർത്തകരും അസാമാന്യ ധീരരാണ്......'

ലെഫ്റ്റനന്റിനു അതിന്റെ എഴുത്തു പൂർത്തിയാക്കാൻ കഴിഞ്ഞില്ല. വരാൻ പോകുന്ന സമരത്തിന്റെ ഒരുക്കങ്ങളെപ്പറ്റി ആലോചിക്കാൻ രാഷ്ട്രീയ കമാണ്ടർ ബെയെരായെവ് അവിടെ കടന്നുവന്നു. അവർ ആലോചന തുടങ്ങി. ലെഫ്റ്റനന്റ്, മാരിയാനായുടെ ഫോട്ടോ എന്റെ നേരെ നീട്ടി പറഞ്ഞു, "എനിക്കു വല്ല അപകടവും സംഭവിച്ചാൽ ഈ പടം എന്റെ വീട്ടുകാർക്കയച്ചുകൊടുക്കണം. എന്നോടവർ കാണിക്കുന്നത്ര സ്നേഹം ഈ ചിത്രത്തോടും കാണിക്കണമെന്നു അവരോടു പറയണം." എന്നാൽ എനിക്കവരുടെ മേൽവിലാസം അറിയുമായിരുന്നില്ല. സമയക്കുറവുകൊണ്ടോ, ഓർമ്മക്കുറവുകൊണ്ടോ ആയിരിക്കാം. അധികം താമസിയാതെ ഞങ്ങളുടെ സേന വിഭാഗം മുന്നോട്ടു നീങ്ങി. ഞങ്ങളുടെ സംഘത്തിന്റെ നായകൻ അദ്ദേഹമായിരുന്നു.

ലഫ്ടനൻറ് പതിവുപോലെ അത്ഭുതാവഹമായ ധീരതയോടെ ഞങ്ങളെ നയിച്ചു. ഞങ്ങൾ മലവെള്ളംപോലെ മുന്നോട്ടുകുതിച്ചു. ജർമ്മൻകാർ പിന്തിരിഞ്ഞോട്ടം തുടങ്ങി. പെട്ടെന്ന് ആർക്കമെൻകോ വീണതായി ഞാൻ കണ്ടു. അദ്ദേഹത്തിൻെറ നെഞ്ചിൽ ഉണ്ടയേററിരുന്നു. ഞാൻ അദ്ദേഹത്തിൻെറ സമീപത്തു ഓടിയണഞ്ഞു. മാരിയാനയുടെ ആ ചിത്രം അപ്പോഴും തൻെറ കയ്യിലുണ്ട്. അദ്ദേഹം അവ്യക്തങ്ങളായ ചില ശബ്ദങ്ങൾ പുറപ്പെടുവിച്ചു. അവയ്ക്ക് അർത്ഥം കൊടുപ്പാൻ വിഷമമാണ്. അവയിൽ ചില ശബ്ദങ്ങൾ എനിയ്ക്കു മനസ്സിലാക്കാൻ കഴിഞ്ഞു: 'മാരിയാനാ, അധീരയാകരുതു..' അദ്ദേഹം തുടർന്നുകൊണ്ടുപറഞ്ഞു, 'മുന്നോട്ടു കുതിയ്ക്കുക!' പിന്നീട് 'അവളോട് പറയുക .....' ആരോടാണ്, എന്താണ് പറയേണ്ടതു് എന്നു എനിയ്ക്കു മനസ്സിലായില്ല.

പ്രിയ പത്രാധിപരെ,

ഈ കത്തു അങ്ങിനെതന്നെ പ്രസിദ്ധപ്പെടുത്തിക്കാണാൻ ഞാനാഗ്രഹിയ്ക്കുന്നു. മാരിയാനയുടെ മേൽവിലാസം എനിയ്ക്കു നിശ്ചയമില്ല. പക്ഷെ, നിങ്ങളുടെ പത്രം അവൾ കാണാനിടയായേയ്ക്കാം. അവളുടെ ഇഷ്ടതോഴൻ അവസാനശ്വാസം വലിയ്ക്കുമ്പോഴും അവളുടെ ഫോട്ടോവാണ് അയാളുടെകയ്യിലുണ്ടായിരുന്നതു്, ആ അന്ത്യനിമിഷങ്ങളിലും തന്നെപ്പററിയാണ് ഓർത്തുകൊണ്ടിരുന്നതു് എന്നു മാരിയാനാ അറിയണമെന്നെനിയ്ക്കു നിർബ്ബന്ധമുണ്ട്.

'മാരിയാനാ, ഭവതി മനസ്സിലാക്കണം: സ്നേഹത്തിനുപകരം സ്നേഹം മാത്രമേയുള്ളു. വാന്യാ തൻെറ അന്തരാത്മാവിൽ ഭവതിയെ ആരാധിച്ചിരുന്നു. ഭവതിയുടെ എഴുത്തുകളാണ് അദ്ദേഹത്തിൻെറ ജീവൻ നിലനിർത്തിയിരുന്നതു്.

'ഞാൻ പലതും എഴുതിപ്പോയി. ക്ഷമിയ്ക്കണം. ഞാൻ വ്യാകുലചിത്തനായിരിയ്ക്കുന്നു. ഈ കത്തു ഭവതിയ്ക്കയയ്ക്കണമോയെന്നുതന്നെ ഞാൻ ശങ്കിയ്ക്കാതിരുന്നില്ല. അവസാനം അയയ്ക്കുവാൻതന്നെ നിശ്ചയിച്ചു. തങ്ങളുടെ ലിഖിതങ്ങൾ ചുവപ്പുപടയാളികളിൽ എത്രമാത്രം ആശയും ആവേശവുമാണ് ജനിപ്പിയ്ക്കുന്നതെന്ന് നമ്മുടെ യുവാക്കളെയും യുവതികളെയും മനസ്സിലാക്കിയ്ക്കാൻ ഈ കത്തുപകരിയ്ക്കും. പട്ടാളക്കാർ അവരുടെ പ്രേമികളെയും പ്രേയസികളെയും ഓർത്തോർത്തു എത്രയധികം ഉത്സാഹത്തോടെയാണ് സമരം ചെയ്യുന്നതെന്നു അവരറിയണം. അതുകൊണ്ടാണ് ഈ ലിഖിതം പ്രസിദ്ധീകരണത്തിനു നൽകാൻ ഞാൻ തീരുമാനിച്ചതു.''

എന്നു

ഫേദിൻ

ഈ എഴുത്തിനുതാഴെ മറെറാന്നുകൂടി അച്ചടിയ്ക്കപ്പെട്ടിരുന്നു.

''പ്രിയ ഫേദിൻ,

നിങ്ങളുടെ എഴുത്തു ഞാൻ വായിച്ചു. എൻെറ വാന്യായുടെ അപൂർണ്ണമായ ലിഖിതവും ഞാൻ കണ്ടു. ജർമ്മൻ രാക്ഷസന്മാരോട് ഇപ്പോഴെനിയ്ക്കുള്ള പക അതിരററതാണ്. അതു വാക്കുകളിൽ പ്രകടമാക്കാൻ എനിയ്ക്കു കെല്പുപോരാ.

''എനിയ്ക്കറിയാം. മാതൃഭൂമിയ്ക്കും സ്വാതന്ത്ര്യസംരക്ഷണത്തിനും വേണ്ടിയാണ് എൻെറ വാന്യാ ജീവാർപ്പണം ചെയ്തതു്. വാന്യാ [illegible]: വാന്യായുടെ മരണം എനിയ്ക്കു അപരിഹാര്യമായ നഷ്ടമാണ്. എന്നാൽ ശത്രുക്കൾ മനസ്സിലാക്കണം, വമ്പിച്ച കനഭാരത്തിനുപോലും സോവിയററ് സ്ത്രീകളുടെ തലകുനിപ്പിയ്ക്കാൻ കഴിവില്ലെന്ന്. അവർ കരയുകയില്ല. തങ്ങളുടെ പ്രേമഭാജനങ്ങളുടെ മൃത്യുവിനു ഉത്തരവാദികളായവരോടു പ്രതികാരംചെയ്തേ അവരടങ്ങൂ. സഖാവ് ഫേദിൻ, ഞാനുറപ്പുതരാം: മാരിയാനയുടെ കണ്ണുകളിൽ ഒരു തുള്ളി വെള്ളമെങ്കിലും പൊടിയുകയില്ല. മാരിയാനാ പകരം ചോദിയ്ക്കാൻ പ്രതിജ്ഞചെയ്തവളാണ്.

ഞാനിപ്പോൾ സൈനികസേവനത്തിൽ ഏർപ്പെട്ടിരിയ്ക്കയാണ്. സോവിയററ് ഭടന്മാരുടെ ജീവൻ രക്ഷിച്ചു എൻെറ പ്രാണനാഥനെ കൊന്ന ശത്രുക്കളോടു ഞാൻ പകരം ചോദിയ്ക്കും. തോക്കെടുവാൻ അവസരം കിട്ടാത്തതിൽ എനിയ്ക്കതിയായ വ്യസനമുണ്ട്. നിങ്ങളോടും സഖാക്കളായ മററു പടയാളികളോടും എനിയ്ക്കുള്ള അപേക്ഷ ഇതു മാത്രമാണ്: ജർമ്മൻകാരെ വെടിയുണ്ടകളെക്കൊണ്ടു പറപ്പിയ്ക്കുക! മരിയ്ക്കുന്നവേളയിലും വാന്യായുടെ ശിഥിലകരങ്ങളിലുണ്ടായിരുന്ന എൻെറ ആ ചിത്രം കഴിയുന്നവേഗം എനിയ്ക്കയച്ചുതരണം. ഞാനതു സ്വന്തമായി സൂക്ഷിയ്ക്കാൻ ആഗ്രഹിയ്ക്കുന്നു. അതു സൂക്ഷിയ്ക്കുവാൻ എന്നെക്കാൾ യോഗ്യ മററാരാണ്? ഈ അപേക്ഷ നിരസിയ്ക്കരുതു. അദ്ദേഹത്തിനു മുഴുവിയ്ക്കാൻ സാധിയ്ക്കാത്ത ആ പ്രണയലേഖനവും അവശ്യം അയച്ചുതരണമെന്നു പ്രത്യേകം ഓർമ്മിപ്പിയ്ക്കേണ്ടതില്ലല്ലോ.''

മാരിയാ നിക്കോളയേവ്നാ ഗ്ലെബോവാ.

# ഇന്ത്യക്കാരുടെ ആരോഗ്യസ്ഥിതി

പി. സി എം. രാജാ, ബി. എ. എൽ. ടി.

യൂറോപ്യന്മാർ, അമേരിക്കക്കാർ, ആസ്ത്രേലിയക്കാർ, ജപ്പാൻകാർ മുതലായ പരിഷ്കൃതരാജ്യക്കാരെ അപേക്ഷിച്ച് ഇന്ത്യക്കാരുടെ ആരോഗ്യസ്ഥിതി എത്രയും പരിതാപകരമായിട്ടാണിരിക്കുന്നത്. നമ്മുടെ ഒരാളുടെ ശരാശരി ആയുസ്സുകാലവും വളരെ കുറവാണ്. പ്രസവസംബന്ധമായ തകരാറുകളാൽ ഇന്ത്യയിൽ കൊല്ലംതോറും മരണമടയുന്ന മാതാക്കളുടെ സംഖ്യ ക്രമാതീതമായി വർദ്ധിച്ചുകൊണ്ടിരിക്കുന്നു. ഇന്ത്യയിലുണ്ടാവുന്നത്ര ശിശുമരണം വേറൊരു രാജ്യത്തും ഇല്ലെന്നുതന്നെ പറയാം. ഭയങ്കര പകർച്ചവ്യാധികളാൽ ആണ്ടുതോറും ലക്ഷക്കണക്കായി ഇന്ത്യക്കാർ മൃതിയടയുന്നു.

ഇന്ത്യക്കാരുടെ അനാരോഗ്യത്തിനും അകാലമൃത്യുവിനും എത്രയോ കാരണങ്ങളുണ്ട്. എന്നാൽ ജാതകഫലവും വിധിയും ദേവീകോപവും ദുർമ്മന്ത്രവാദവും മററുമാണ് നമ്മളുടെ സുഖക്കേടുകളുടെയും അകാലമരണത്തിന്റെയുമെല്ലാം നായകത്വം വഹിക്കുന്നതെന്ന് ഇന്നും എത്രയോ പേർ വിശ്വസിക്കുന്നതിനാൽ ശാസ്ത്രീയാന്വേഷണവും പ്രതിവിധികളും നമുക്ക വേണ്ടത്ര സഹായകരമാവുന്നില്ല. ക്ഷണം ഭേദമാവുന്നതും ശമിപ്പിക്കാവുന്നതുമായ രോഗകാരണങ്ങളും നമ്മുടെ അലക്ഷ്യഭാവത്താൽ നമ്മുടെ പെട്ടെന്നുള്ള ജീവനാശത്തിനുകൂടി വഴിവെക്കുന്നു.

ദാരിദ്ര്യം, ശുചിത്വമില്ലായ്മ, അന്ധവിശ്വാസം, തക്ക വൈദ്യസഹായത്തിന്റെ അഭാവം, പൂർണ്ണയൗവനം പ്രാപിക്കുംമുമ്പെയുള്ള ദാമ്പത്യബന്ധം, പൌരബോധമില്ലായ്മ തുടങ്ങിയ വിവിധ കാരണങ്ങളാലാണ് നാം സദാ രോഗികളായും അല്പായുസ്സുകളായും തീരുന്നതെന്ന് കണ്ടുപിടിക്കുവാൻ ദിവ്യജ്ഞാനമൊന്നും വേണ്ടതില്ല. ജനസംഖ്യയിൽ നാം മുന്നിട്ടുനില്ക്കുന്നതുകൊണ്ട് ഒരു കാര്യസാദ്ധ്യവുമില്ല; ആരോഗ്യവും ദീർഘായുസ്സുമുള്ള ജനസഞ്ചയം ഉൾക്കൊള്ളുന്ന ഒരു രാജ്യത്തിനു മാത്രമേ അഭിവൃദ്ധിയുണ്ടാവുകയുള്ളൂ.

ഒരു പഴയ കണക്കുകൊണ്ട് ശരാശരി ഒരു ഭാരതീയൻ 30 കൊല്ലം മാത്രമേ ജീവിച്ചിരിക്കുന്നുള്ളുവെന്നു കാണുന്നു; അതേസമയം ഇംഗ്ലീഷുകാർ, ഐറിഷ്കാർ, സ്കോട്ട്ലണ്ടുകാർ, അമേരിക്കക്കാർ മുതലായവരുടെ ശരാശരി ആയുസ്സ് 62-ഉം, പരന്ത്രീസുകാർ, ന്യൂസീലണ്ടുകാർ മുതലായവരുടേതു് 60-ഉം ആണെന്നു കാണുന്നു. ഇന്ത്യയിലെ ശിശുക്കളുടെ 1/5 ഭാഗം ഒരു വയസ്സു തികയുംമുമ്പെ മരിച്ചുപോകുന്നു; ബാക്കിയുള്ളവരുടെ 49 ശതമാനം 5-ലധികം വയസ്സു തികയാതെയും മരിക്കുന്നു. പ്രസവസമയത്തെ തകരാറുകളാൽ രക്ഷ കിട്ടാതെ കൊല്ലത്തിൽ 2 ലക്ഷം സ്ത്രീകളും ഇന്ത്യയിൽ പ്രസവിച്ചയുടനെ മരിക്കുന്നു. കൊല്ലംതോറും 90 ലക്ഷം ഇന്ത്യക്കാർ മരിക്കുന്നു. അവരിൽ 50 ശതമാനം മരണത്തിന്ന് പ്രധാന കാരണം ദാരിദ്ര്യമാണത്രെ.

1937-ൽ ഇംഗ്ലണ്ട്, അമേരിക്ക (U. S. A) ആസ്ത്രേലിയ, ജർമ്മൻ, സിലോൺ, തുടങ്ങിയ രാജ്യങ്ങളിൽ യഥാക്രമം 1000-ൽ 15, 17, 17½, 30½, 38½ കണ്ട് ജനനവും 11, 12¼, 9¼, 17, 21½ കണ്ട് മരണവുമുണ്ടായപ്പോൾ ഇന്ത്യയിൽ 34¼ ജനനവും 22½ മരണവുമുണ്ടായി എന്നു കാണുമ്പോൾ നമ്മുടെ ശോച്യാവസ്ഥ വ്യക്തമാവുന്നു. 50 കൊല്ലംകൊണ്ട് ഇന്ത്യക്കാരുടെ ആരോഗ്യസ്ഥിതി അല്പം ഭേദമായിട്ടുണ്ടെങ്കിലും ഇനിയും വളരെ നന്നാവാനുണ്ട്. ഏതു പ്രായത്തിലുംപെട്ട ഇതരരാജ്യക്കാർ, പ്രത്യേകിച്ച് ഇംഗ്ലീഷുകാർ, മരിക്കുന്നതിന്റെ 4 മുതൽ 8 ഇരട്ടി അധികം ഇന്ത്യക്കാർ ഓരോ പ്രായത്തിലും ഇപ്പോഴും മരിക്കുന്നു. 1870—1925 വരെയുള്ള കാലത്തെ കണക്കുപ്രകാരം ഒരു ജർമ്മൻകാരന്റെ ശരാശരി ആയുസ്സ് 35 മാത്രമായിരുന്നു; ആയതു് ഇപ്പോൾ 56 ആയി (ശുചിത്വത്തിന്റെ മൂല്യം) വർദ്ധിച്ചതുപോലെ ഇംഗ്ലീഷുകാരന്റേതു് 41-ൽനിന്നും 55 ആയും അധികരിച്ചിട്ടുണ്ട്. എന്നാൽ 1891-ൽ ഒരിന്ത്യക്കാരന്റെ ശരാശരി വയസ്സ് 25·54 മാത്രമായിരുന്നു; ആയതു 1941-ലുംകൂടി 26·56 മാത്രമാണ്!

ഇന്ത്യയിൽ ജനിക്കുന്ന 1000 ശിശുക്കളിൽ 50%വും 5 വയസ്സു തികയുംമുമ്പെ അകാലമരണമടയുമ്പോൾ ആയതു്, ഇംഗ്ലണ്ടിൽ 20%വും ജർമ്മനിയിൽ 25%വും അമേരിക്കൻ ഐക്യനാടുകളിൽ 18 ശതമാനവും മാത്രവുമാണ്. ഇപ്പോഴും പ്രസവസംബന്ധമായ തകരാറിനാൽ ഇന്ത്യയിൽ 1000-ൽ 40 വീതം സ്ത്രീകളും പ്രസവിച്ചയുടനെ മരിച്ചുപോകുന്നു.

ഇന്ത്യയിൽ 50000 (അരലക്ഷം) പേർക്ക് ഒരു നേഴ്സ് (Nurse) വീതമാണ് ദീനശുശ്രൂഷക്കുള്ളതു്. ഇംഗ്ലണ്ടിൽ 300 പേർക്ക് ഒരു പരിചാരിണി വീതമത്രെ. ലണ്ടൻ പട്ടണത്തിലുള്ളത്ര നേഴ്സുമാർ ഇന്ത്യയിൽ ഇല്ല! നാട്ടുരാജ്യങ്ങളുൾപ്പെടെ 3880 ലക്ഷം ജനങ്ങൾക്കായി നമുക്ക് ആകെ ഏറിയാൽ 7500 നേ

ഴ്സുമാരെയുള്ളുവെങ്കിൽ നമ്മുടെ ഭയങ്കരജീവനാശം എത്രമാത്രമാവും.

ഇന്ത്യയുടെ മുതലെടുപ്പിന്റെ 3·4% മാത്രമാണ് ജനങ്ങളുടെ രോഗചികിത്സാർത്ഥം ചെലവിടുന്നത്. അതേസമയത്തു ഇംഗ്ലണ്ടിൽ 22·7% മാണ്. ജനനം മുതൽക്കെ അമേരിക്കയിൽ ഗവർമ്മേണ്ടുവകയായ വൈദ്യസഹായം ലഭിക്കുന്നു. ജനിക്കുന്ന കുട്ടികളിൽ പകുതിയിലധികവും അവിടെ ആസ്പത്രികളിൽ വെച്ചാണ് ജനിക്കുന്നതെന്നറിയുമ്പോൾ അമേരിക്കക്കാർക്ക് ലഭിക്കുന്ന വമ്പിച്ച വൈദ്യസഹായം ഇത്രയെന്നൂഹിക്കാമല്ലോ. ഭക്ഷിക്കാനുള്ള ഒരു റാത്തൽ അപ്പത്തിന് ഇംഗ്ലണ്ടിൽ രണ്ടണമാത്രം വിലയുള്ളപ്പോൾ അതിനു നാം എട്ടണ കൊടുക്കേണമെങ്കിൽ മിക്കവരും ഭക്ഷിക്കാതെ കഴിയുകതന്നെ ഗതി.

ഇന്ത്യയിൽ എല്ലാക്കൊല്ലവും 25 ലക്ഷത്തിൽ പരം ക്ഷയരോഗികൾ തക്ക ചികിത്സകിട്ടാതെ കുഴങ്ങുന്നു. അവരിൽ 5 ലക്ഷംപേർ ആ രോഗത്താൽ മരിക്കുന്നു. 1937-ൽ ഇന്ത്യയിൽ ഒരു കോടി 20 ലക്ഷം ജനങ്ങൾ മലമ്പനി പിടിച്ചു കുഴങ്ങിയപ്പോൾ ആകെ 5 ലക്ഷം രോഗികൾക്ക് ചികിത്സിപ്പാൻ മതിയായ കൊയിനാവേ നമുക്കുണ്ടായിരുന്നുള്ളൂ. കൊല്ലത്തിൽ പ്ലേഗ് കൊണ്ടു 1 ലക്ഷംപേർ മരിക്കുന്നു.

ദേഹാരോഗ്യത്തിന് പാൽ അത്യാവശ്യമാണെങ്കിലും ഇന്ത്യക്കാരനായ ഒരു കട്ടാക്ക് (Cuttack) കാരൻ (മുതിർന്നവൻ) ഒരാഴ്ചകൊണ്ട് ശരാശരി $2\frac{1}{2}$ ഔൺസ് പാൽ മാത്രം ഭക്ഷിക്കുന്നു. എന്നാൽ ഒരു ഇംഗ്ലീഷ്കാരനും സ്വിട്സർലണ്ടുകാരനുമായ 3 വയസ്സുള്ള ഒരു കുട്ടി ശരാശരി ആഴ്ചയിൽ 140 ഔൺസും ജർമ്മനി, ഫ്രാൻസ്, ബെൽജിയം, ഹോളണ്ട്, നോർവേ മുതലായ രാജ്യങ്ങളിലെ അതേ പ്രായക്കാരായ കുട്ടികൾ അതാതുവീതം ആഴ്ചയിൽ 184 ഔൺസുവീതവും പാൽഭക്ഷിക്കുന്നു. ഇന്ത്യക്കാരിൽ 40% ത്തിനേ വേണ്ടത്ര ഭക്ഷണം വാങ്ങാനുള്ള വകയേയുള്ളൂ. വകയുള്ളവർ പോലും ധാരാളം പോഷകാംശങ്ങളുള്ള ഭക്ഷണം കഴിക്കുന്നുമില്ല. ഒട്ടാകെ ഇന്ത്യക്കാരുടെ, വിശിഷ്യ, ദക്ഷിണേന്ത്യക്കാരുടെ ഭക്ഷണം മോശമാണ്. സന്തുഷ്ടനായ ഒരുവന് ദിവസേന ചുരുങ്ങിയത് 10 ഔൺസ് അരി, 5 ഔ. ഗോതമ്പോ മില്ലറ്റോ, 8 ഔ. പാൽ, 3 ഔ. പരുപ്പ്, 6 ഔ. കായ്കറി, 4 ഔ. പച്ചിലക്കറി, 2 ഔ. നെയ്യ് മുതലായ കൊഴുപ്പ്ദ്രവ്യം, 2 ഔ. പഴങ്ങൾ അത്യാവശ്യമാണെന്നു ഭക്ഷണശാസ്ത്രവിദഗ്ദ്ധന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ട്. എന്നാൽ നാം 15 ഔ. അരി, 1 ഔ. പാൽ, 1 ഔ. പരുപ്പ്, $1\frac{1}{2}$ ഔ. കായ്കറി, $2\frac{1}{2}$ ഔ. ഇലക്കറി, $\frac{1}{2}$ ഔ. കൊഴുപ്പ്മാത്ര മടങ്ങിയ ഭക്ഷണമാണ് മിക്കവരും കഴിക്കുന്നത്. മാംസഭക്ഷകർ പോലും വേണ്ടത്ര മത്സ്യം, മാംസം, മുട്ട മുതലായവയും ഭക്ഷിക്കുന്നില്ല. ഒരിംഗ്ലീഷുകാരന്റെ ശരാശരി ഒരു കൊല്ലത്തെ സമ്പാദ്യം 42 പവനായിരിക്കെ നമ്മുടേത് 2 പവൻ മാത്രമാവുകയാൽ നാം എങ്ങിനെ നല്ല സാധനങ്ങൾ ഭക്ഷിക്കും? ജോൺ മീഗോ (John Megaw) പറയുന്നത് ഇന്ത്യക്കാരിൽ 30% ത്തിനുമാത്രമാണ് വേണ്ടത്ര പോഷകാംശങ്ങളടങ്ങിയ ഭക്ഷണം ലഭിക്കുന്നതെന്നാണ്. ഭക്ഷണത്തിന് അരി മുതലായ ധാന്യങ്ങൾമാത്രമേ കിട്ടുകയുള്ളുവെങ്കിൽ ഒരു സാധാരണമനുഷ്യൻ ദിവസേന 26 ഔൺസിൽ കുറയാതെ ആയതു (അരി etc). ഭക്ഷിച്ചാൽമാത്രമേ ആയാൾക്ക് ശക്തിയും ഉന്മേഷവും ഉണ്ടാകയുള്ളൂ. അരിമാത്രം കാര്യമായി ഭക്ഷിക്കുന്ന നമുക്കിന്ന് റേഷൻകാലത്ത് അനുവദിച്ച അളവ് അന്നന്നാൽ തീരെ മതിയാവില്ല.

ശരീരാരോഗ്യത്തിന് പാൽ അത്യാവശ്യമാണെങ്കിലും ഇന്ത്യയിൽ ആകെയുണ്ടാകുന്ന പാൽ മുഴുവനും ഉപയോഗിച്ചാൽതന്നേയും 60% പാൽ നമുക്ക് പോരാതെവരും. ഒരിന്ത്യക്കാരന് സാധാരണ ചുരുങ്ങിയത് ദിവസം 21 ഔ. പാൽ ഒഴിച്ചുകൂടാത്തതാണത്രെ. യുദ്ധത്തിനുമുമ്പ് ശരാശരി നാമോരോരുത്തരും ആറേഴൗൺസ് പാൽ കഴിച്ചിരുന്നത് ഇന്നു നാലൗൺസുതന്നെവരില്ല. എന്നാൽ ന്യൂസിലാണ്ടുകാരൻ ദിവസം 56-ം, ആസ്ത്രേല്യക്കാരൻ 43-ം, ബ്രിട്ടീഷുകാരൻ 39-ം, അമേരിക്കക്കാരൻ (U. S. A.) 35-ം, ഔൺസ്പാൽ ദിവസേന ഭക്ഷിക്കുന്നതിനാൽ അവർ ആരോഗ്യദൃഢഗാത്രന്മാരായിരിക്കുന്നു.

1931-ൽ ഇന്ത്യയിൽ 129304 ഭ്രാന്തന്മാരുണ്ടായിരുന്നു. ഇവരെ ശുശ്രൂഷിക്കുവാൻ ഏർപ്പാടുകൾ വളരെ കുറച്ച് മാത്രമാണ്. എല്ലാവിധ രോഗികളുമടങ്ങിയ 1000 പേർക്ക് ഒരു ഡാക്ടർ വീതം വേണമെങ്കിൽ ഇന്ത്യയിൽ ആകെ 4 ലക്ഷം ഡാക്ടർമാർ അത്യാവശ്യമാണ്. എന്നാൽ ഇന്നു 42000 മാത്രമാണുള്ളത്. ഇന്ത്യയിലെ 62% ജില്ലകൾക്കേ ഒരു ജില്ലാ മെഡിക്കൽ ഓഫീസറുള്ളൂ (Dt. Medical Officer). ലോകത്തിൽ സുമാർ 50 ലക്ഷം കുഷ്ഠരോഗികളുണ്ട്. ലോകത്തിലുള്ള ആകെ കുഷ്ഠരോഗികളുടെ $\frac{1}{5}$ ഭാഗവും നമ്മുടെ പുണ്യഭൂമിയിലാണത്രെ. ഇന്ത്യക്കാരായ 10 ലക്ഷം കുഷ്ഠരോഗികളിൽ $2\frac{1}{2}$ ലക്ഷത്തിനുമുള്ളത് ക്ഷണം പകരുന്ന കുഷ്ഠമാണ്. എന്നാൽ 14000 രോഗികളെ ചികിത്സിക്കുവാനുള്ള സൗകര്യമേ നമുക്കുള്ളൂ. ഇന്ത്യയിൽ 10 ലക്ഷം സാധാരണക്കാരായ (Civilian) കുരുടന്മാരുണ്ട്. 1936-ൽ ലോകത്തിൽവെച്ച് ഏറ്റവും അധികം കുരുടന്മാർ ഇന്ത്യയിലായിരുന്നു (6 ല

ക്ഷം) കണ്ണുകാണാത്ത ബാലികാ ബാലന്മാർ 50000 (അമ്പതിനായിരം) മരിച്ചിരുന്നു പുരക്കിപ്പറയുന്നതായാൽ 6 ലക്ഷം കുരുടന്മാരേയും 2 ലക്ഷത്തി 50 ആയിരം ബധിരന്മാരും ഊമകളുമായവരേയും പതിനായിരം ഭ്രാന്തന്മാരേയും 10 ലക്ഷം കുഷ്ഠരോഗികളേയും ഇന്ത്യ പെരുവഴിയിൽ തള്ളിക്കളയുന്നു !

ഈജിപ്റ്റിൽ സുമാർ 1 ലക്ഷം പേർക്ക് 1 നയന ചികിത്സാ കേന്ദ്രം വീതമുണ്ട്; ഇന്ത്യയിൽ 10 ലക്ഷത്തിന്ന് ഒരു നയനാസ്പത്രി വീതമേയുള്ളൂ.

ശരീരസുഖത്തിന്ന് തക്കതായ വസ്ത്രധാരണവും വാസസ്ഥലവും കൂടി വേണമല്ലോ. ഒരു കനഡക്കാരനും സ്വീഡൻകാരനും യഥാക്രമം കൊല്ലംതോറും 37·7ഉം 36ഉം വാരവീതം തുണി (അധികവും രോമവസ്ത്രം) വാങ്ങിയിരുന്നുവെങ്കിൽ ഇന്ത്യക്കാർ യുദ്ധത്തിന്നുമുമ്പ് ശരാശരി ആളാംവീതം 16 വാര പരുത്തിത്തുണി മാത്രം വാങ്ങി അർദ്ധനഗ്നന്മാരായും തണുപ്പ് സഹിച്ചും കഴിഞ്ഞുകൂടി. പാശ്ചാത്യരുടെ അത്ര വേഷഭൂഷണം വസ്ത്രധാരണത്തിൽ നമുക്കാവശ്യമില്ലെങ്കിലും കൂടി നമ്മുടെ ആരോഗ്യ പരിപാലനാർത്ഥം ഒരിന്ത്യക്കാരന്ന് കൊല്ലത്തിൽ ഷർട്ടിന്ന് 10 വാരയും ദോത്തി (മേലുടുപ്പ്)ക്ക് 30 വാരത്തുണിയും അത്യന്താപേക്ഷിതമാണ് — 1941-ലെ കാനേഷുമാരി കണക്ക് പ്രകാരം ഇന്ത്യയിൽ ഒട്ടാകെയുണ്ടായിരുന്ന വീടുകൾ 76 മില്യൻ (1 മില്യൻ = 10 ലക്ഷം) മാത്രമായിരുന്നു. അന്നു ഓരോ വീട്ടിലും ശരാശരി 5 ലധികം പേർക്ക് തിക്കിക്കൂടേണ്ടിവന്നു. ഒരു കുടുംബത്തിന്ന്. 100—500 ച. അടി സ്ഥലം ഉറങ്ങാനും മറ്റുമില്ലെങ്കിൽ ആരോഗ്യം നശിക്കും. അതിനാൽ അട്ടകൾ, കുമിളി മുതലായവ കൂടി കഴിയും. ആ സ്ഥലമില്ലാഞ്ഞിട്ടാണ് തിങ്ങിപ്പാർത്ത് ക്ഷയം പിടിപെടുന്നത്.

ബാല്യവിവാഹവും ആരോഗ്യത്തെ തടയുന്നു. ശാർദാ നിയമത്താൽ ഇക്കാര്യത്തിൽ കുറെ ഗുണം വന്നിട്ടുണ്ട്. സാധാരണ 1000 ഹിന്ദു പുരുഷന്മാരിൽ 73·1 വീതവും സ്ത്രീകളിൽ 164·1 വീതവും മുസ്ലിം പുരുഷന്മാർ 59·4ഉം സ്ത്രീകൾ 174·3 കണ്ടും 15 വയസ്സു തികയുംമുമ്പേ വിവാഹ ബന്ധത്തിലേർപ്പെട്ടിരുന്നു; ആയത് കൃസ്ത്യാനികളിൽ യഥാക്രമം 15·4 ഉം 433 ഉം മാത്രമാണ്. യൂറോപ്പിൽ സുമാർ 30 വയസ്സിന്നു മുമ്പെ സ്ത്രീകൾ പോലും വിവാഹം ചെയ്യാറില്ല.

ഇന്ത്യയിലെ ജനങ്ങളുടെ 39% ത്തിന്ന് പോഷക ഭക്ഷണം കിട്ടാനിടയുണ്ട്; 41 ശതമാനത്തിന്ന് ലഭിക്കുന്ന ഭക്ഷണം മോശവും 20 ശതമാനത്തിന്റേത് മഹാമോശവുമത്രെ. ദിവസേന 800 ലക്ഷം ഇന്ത്യക്കാർ സദാ വിശന്നുകൊണ്ടാണ് കഴിയുന്നത്. തക്ക ഭക്ഷണവും വൈദ്യസഹായവും ലഭിച്ച് ബുദ്ധിപൂർവ്വം ജീവിക്കാൻ പഠിച്ചാൽ കലിയുഗത്തിലും 120 അല്ല 300 വർഷംതന്നെയും ജീവിച്ചിരിപ്പാൻ ഒരു പ്രയാസവുമില്ല. ഇംഗ്ലണ്ടിലെ പ്രസിദ്ധ അർത്ഥശാസ്ത്രജ്ഞനായ മി. ജെ. എൻ. കീൻസിന്ന് (J. N Keynes) 215 ലധികം വയസ്സ് കഴിഞ്ഞു. മലയാവിൽവെച്ച് ഏതാനും കൊല്ലം മുമ്പെ 128 വയസ്സിൽ. ഒരിന്ത്യൻ പട്ടാളക്കാരൻ മരിച്ചത് ഏവരും ഓർക്കുന്നുണ്ടാവാം. അതിനാൽ ഏവരും നമ്മുടെ ആരോഗ്യസ്ഥിതി നന്നാക്കുവാൻ ഉടനെ ശ്രമിക്കേണ്ട കാലം വളരെ അതിക്രമിച്ചിരിക്കുന്നു.

പരീക്ഷായോഗ്യതയുള്ള ഇന്ത്യയിലെ എല്ലാ ഡാക്ടർമാരും പൊതുശുശ്രൂഷാർത്ഥം നമുക്ക് ലഭിക്കുന്നു എന്നുവെച്ചാൽതന്നെയും അവരുടെ ആകെ എണ്ണം 45000 മാത്രം; അപ്പോൾ 13 ഗ്രാമങ്ങൾക്കുംകൂടി കഷ്ടിച്ച് ഒരു ഡാക്ടർ വീതമേ ലഭിക്കുന്നുള്ളൂ; അതായത് ഒമ്പതിനായിരം ജനങ്ങൾക്ക് സുമാർ ഒരു ഡാക്ടർ വീതമുണ്ടെന്ന് ഇന്ത്യയെ ഒന്നായി ഉൾപ്പെടുത്തിപ്പറയാം; എന്നാൽ ആകെ ഡാക്ടർമാരുടെ 9-ൽ 7 ഭാഗവും ഇന്ത്യയിലെ ആകെ ജനങ്ങളുടെ 12—15 ശതമാനം മാത്രമുള്ള പട്ടണങ്ങളിലാകയാൽ ശരാശരി 20000 ഗ്രാമീണർക്ക് 1 ഡാക്ടർ വീതമേയുള്ളൂ. ഈ യുദ്ധകാലത്തിലുംകൂടി ബ്രിട്ടനിലെ 1000 ജനങ്ങൾക്ക് ഒരു ഡാക്ടർവീതം വൈദ്യസഹായത്തിനുണ്ട്. ഇന്ത്യയിലെ 12 മെഡിക്കൽ കോളേജും 27 മെഡിക്കൽ ഹൈസ്കൂളുംകൂടി കൊല്ലത്തിൽ 1700 ഡാക്ടർമാരെയാണ് യോഗ്യതയുള്ളവരാക്കി പുറത്ത് വിടുന്നത്.

# തലമുടി

By

**‘അമ്പലപ്രഭ’**



ഒരു സ്ത്രീയുടെ സൌന്ദര്യത്തെ വർണ്ണിക്കുമ്പോൾ ഒരു കവിക്കു ഒഴിച്ചുകൂടാൻ വയ്യാത്തതാണ് തലമുടി. അവളുടെ അഴിച്ചുചിക്കിയ മനോഹരകേശഭാരത്തെ വായനക്കാർക്കു ഒന്നു കാണിച്ചുകൊടുക്കാഞ്ഞാൽ അദ്ദേഹത്തിന്നു രസമില്ല. അഥവാ സ്ത്രീയുടെ സൌന്ദര്യം തലമുടിയായിരിക്കാം. തമിഴ് ബ്രാഹ്മണരുടെ ഇടയിൽ നടന്നിരുന്ന (ഇപ്പോൾ പരിഷ്കാരത്തിന്റെ ചവിട്ടടിയിൽപെട്ടുകിടക്കുന്ന) ഒരു ആചാരത്തെ നോക്കിയാൽ ഇതു വ്യക്തമാകുന്നതാണ്. അവരുടെ ഇടയിൽ സ്ത്രീകൾ വിധവകളായാൽ മുടികളഞ്ഞു മൊട്ടയടിച്ചു സൌന്ദര്യത്തെ കളയുന്നു; മറെറാരു പുരുഷൻ അവൾ എത്ര സുന്ദരിയായിരുന്നെങ്കിലും ഇപ്പോൾ അവളുടെ സൌന്ദര്യത്തെ ആരാധിക്കുന്നില്ല—തിരഞ്ഞുനോക്കുന്നില്ല. സ്ത്രീയെപ്പോലെ പുരുഷന്നും തലമുടി പ്രധാനമാണ്. അവന്നു കഷണ്ടികയറിയാൽ വയസ്സനായി. സ്ത്രീപുരുഷന്മാരുടെ പ്രായം തലമുടി കൂട്ടുകയോ കുറക്കുകയോ ചെയ്യുന്നു. അവരുടെ വയസ്സ് തലമുടിയിലാണ് കിടക്കുന്നത്.

തലമുടിയെക്കൊണ്ടു മനുഷ്യൻ പല കളികളും കളിക്കുന്നു. തോട്ടത്തിൽനില്ക്കുന്ന ചെടികളെപ്പോലെ പലഭാഷയിലും വെട്ടിയും വെട്ടാതെയും നിറുത്തുന്നു. സിക്കുകാരെപ്പോലെ ചിലർ നമ്മുടെ ഋഷീശ്വരന്മാരെ അനുകരിക്കുന്നു; ചിലർ അതിനെ കഴുത്തിന്നുവെച്ചു വെട്ടുന്നു. ബ്രാഹ്മണർ പലമാതിരിയിൽ വടിച്ചുനെററി കൂട്ടുന്നു. അവരുടെയിടയിൽ മൂന്നുവിധം കുടുമകളാണ് കണ്ടുവരുന്നത്—പിൻകുടുമ, ഉച്ചിക്കുടുമ, പപ്പടക്കുടുമ. നായന്മാർചുററും വടിച്ച് നടുവിൽകുടുമനിർത്തുന്നു. പക്ഷെ നടുവിൽവടിച്ചു ചുററുംവളർത്തുവാൻ തുടങ്ങിയിട്ടില്ല. അങ്ങിനെ ചിലർ ഒരുങ്ങിപ്പുറപ്പെട്ടാൽ അതു പരിഷ്കാരമായേനെ! പണ്ടു കുടുമമതത്തിന്റെ ഒരു ചിഹ്നമായിരുന്നു. പക്ഷെ ഇന്നു എല്ലാമതക്കാരും അവരവരുടെ പ്രത്യേകതയെ ഉപേക്ഷിച്ച് ലോകത്തിലെ അനേകംകോടി ജനങ്ങൾ അനുകരിയ്ക്കുന്ന ക്രോപ്പിനെ സ്വീകരിച്ചുവരുന്നു. ഇതു യോജിക്കുമോ?

തലമുടി പ്രകൃതിതന്ന ഒരു തൊപ്പിയാണ്. അതു സൌന്ദര്യത്തിന്നു മോടികൂട്ടുന്നതിന്നു പുറമെ തലയെ പല അപായങ്ങളിൽനിന്നും രക്ഷിക്കുന്നു. തലയ്ക്കു ഒരടികൊണ്ടാൽതന്നെ ഹേമംതട്ടാതിരിക്കുവാൻ അതു ഉപകരിക്കുന്നു. തലമുടിയുള്ളവന്നു മഞ്ഞിലോ, വെയിലിലോ നടക്കുവാൻ ഒരു പ്രയാസവുമില്ല. അവന്റെ തലയിലെ ചൂട് സംരക്ഷിക്കപ്പെടുന്നു. തലമുടിയുടെ ഉത്ഭവം തലയോട്ടിന്നകത്തുള്ള ഒരു ചെറിയനാളത്തിൽനിന്നാണ്. ഈ കുഴലിന്നു സമീപത്തിൽനിന്നു എണ്ണപോലെ ഒരു ദ്രവം അതിനെ സംരക്ഷിക്കുന്നതിനായി കിനിയുന്നുണ്ട്. ഒരാൾ എണ്ണതേയ്ക്കാതിരുന്നാലും അയാളുടെ തലമുടിയുടെ മിനുസം പോകുന്നില്ല. സാധാരണ ഒരു തലമുടിയുടെ നീളം രണ്ടരയടിയാകുന്നു. എന്നാൽ ചിലരുടെ തലമുടിയ്ക്ക് നാലും അഞ്ചും അടി കാണാറുണ്ട്. ദേഹത്തിലുള്ള രക്തശുദ്ധിയനുസരിച്ചാണ് മുടിയുടെ വളർച്ചയും നാശവും. ഞരമ്പുസംബന്ധമായ സുഖക്കേടുള്ളവരുടെ മുടിക്കു ശക്തിയുണ്ടായിരിക്കയില്ല. അതു് അവരവരുടെ ദേഹപ്രകൃതിയനുസരിച്ചാണ് ചുരുണ്ടും നീണ്ടും വളരുന്നത്.

സുന്ദരവും, നീണ്ടതും, മിനുസമുള്ളതുമായ തലമുടി വളർത്തുന്നതെങ്ങിനെ? തലയോട്ടിനെ ചെറുപ്പംമുതൽക്കു ശുശ്രൂഷിച്ചാൽ തലമുടിക്കു ദൌർല്ലഭ്യമുണ്ടാകയില്ല. ദിവസേന തലയോട്ടിനെ വൃത്തിയായി കഴുകിക്കുളിക്കണം. വിരൽ മുടിക്കുള്ളിൽ കടത്തി തലയോട്ടിനെ സാവധാനത്തിൽ മർദ്ദിക്കണം. മുടിക്കു നിറവും ബലവും ഉണ്ടാകുവാൻ ദിവസേന കുളികഴിഞ്ഞാൽ തലയിൽ ആവിയിലും കാററും കൊള്ളിക്കേണ്ടതു് അത്യാവശ്യമാണ്. ചീത്തരോമങ്ങൾ കൊഴിയുന്നതു് കണ്ടു ആരും പരിഭ്രമിക്കേണ്ടതില്ല. ചത്തരോമങ്ങൾ തലയിൽ ഇരുന്ന് ദൂഷ്യമുണ്ടാകാതിരിപ്പാൻ തല നല്ലപോലെ തിരുമ്മികുളിക്കണം. മുടി ചീകുന്നതിന്നു കൂർത്തമൂർത്ത ലോഹച്ചീപ്പുകൾ വാങ്ങുന്നതിനുപകരം മൃദുവായ ദന്തചീപ്പുകൾ വാങ്ങുകയാണ് നല്ലതു്. തലയിൽ ചൊറിച്ചിലും, ചാറുതണവും പേനും തലമുടികൊഴിയുവാൻ സഹായിക്കുന്നു. ചൊറിച്ചിലും ചാറുതണവും ഉള്ളവർ കിടക്കാൻപോകുമ്പോൾ തലയിൽവെളിച്ചെണ്ണ അമർത്തിത്തേച്ച്, എണ്ണ കിടക്കയിലാകാതിരിപ്പാൻ ഒരു തുണികെട്ടിക്കൊണ്ടു കിടക്കണം. രാവിലെയായാൽ കടലപ്പൊടികൊണ്ടു തല വൃത്തിയായികഴുകണം. ഇങ്ങിനെ കുറച്ചുദിവസം അടുപ്പിച്ചുചെയ്താൽ ചാറുതണംപോകും. പേനുണ്ടെങ്കിൽ അതിനായി ഉപയോഗിക്കുന്ന ഇടതിങ്ങിയ പല്ലുള്ള ചീപ്പുകൾ ഉപയോഗിക്കാം. അല്ലെങ്കിൽ വെളിച്ചെണ്ണയിൽ കുറച്ചുമണ്ണെണ്ണ വാസനയ്ക്കുമാത്രം ചേർത്തുതേച്ചു രണ്ടുമണിക്കൂറിന്നുശേഷം കഴുകിക്കളയുക. ഇങ്ങിനെ നാലഞ്ചുപ്രാവശ്യം ചെയ്താൽ പേൻ തീരെ വിട്ടുപോകുന്നതാണ്.

കഷണ്ടിയും, നരയും:—കുഞ്ചൻനമ്പ്യാരുടെ കണ്ണിൽ മലരുവറുക്കാൻ പറയുന്നതും, ഇന്നത്തെ വിദ്യാ

ത്ഥികളുടെയിടയിൽ 'റിഫ്ളക്റ്ററിങ്ങ് മിറർ' ആയി പ്രചാരംലഭിച്ചതും ആയ കഷണ്ടിത്തല ഉണ്ടാകാൻ കാരണമെന്താണ്? കഷണ്ടി വാർദ്ധക്യംകൊണ്ടും സുഖക്കേടുകൊണ്ടും ഉണ്ടാകാം. മനസ്സിന്നു കുണ്ഠിതവും ഭയവും സംഭവിക്കുമ്പോൾ തലയോട്ടിലുള്ള രക്തനാഡികൾക്കു ക്ഷീണംതട്ടുന്നു അപ്പോൾ മുടി ധാരാളം കൊഴിയുന്നു. ദേഹത്തിൽ 'യൂറിക്ക് ആസിഡ്' അധികമായാലും കഷണ്ടിയുണ്ടാകുമത്രെ മലശോധന കുറവും ദേഹനക്കേടും കഷണ്ടിയെ സഹായിക്കും. ചിലർക്കു അതു പരമ്പരാസിദ്ധമായും വരാം. ലോകത്തിൽ സ്ത്രീകളെക്കാൾ പുരുഷന്മാർക്കാണ് കഷണ്ടി അധികമായി കാണുന്നത്. അതു എന്തുകൊണ്ടെന്നാൽ സ്ത്രീകൾ പുരുഷന്മാരെപ്പോലെ കുടുങ്ങിയ തൊപ്പികളും തലപ്പാവുകളും ഉപയോഗിക്കുക പതിവില്ല. തൊപ്പികളുപയോഗിച്ചാൽ കാററും വെളിച്ചവും തട്ടാതെ മുടിയുടെ ശക്തിയും വളർച്ചയും ചുരുങ്ങുന്നു. മറെറാരു കാരണം സ്ത്രീകൾ തലച്ചോറുകൊണ്ടു പുരുഷന്മാരെപ്പോലെ അത്ര കഠിനമായി പണിയെടുക്കാൻ തുടങ്ങാത്തതാണ്. അങ്ങിനെ തുടങ്ങിയാൽ ഒരു സമയം അവരുടെയിടയിലും കഷണ്ടി വർദ്ധിച്ചേക്കാം. കഷണ്ടിയെ പലരും കളിയാക്കുന്നുണ്ടെങ്കിലും അതു പുരുഷന്മാർക്കു ഒരു ഭൂഷണമാണ്; അതു വലിയ ചിന്തകന്മാരുടെ ഒരു ലക്ഷണമാണ്.

വാർദ്ധക്യത്തിന്റെ മറെറാരു ചിഹ്നമാണ് നര. അതും കഷണ്ടിയെപ്പോലെതന്നെ ശരീരദൌർബ്ബല്യം കൊണ്ടാണ് ഉണ്ടാകുന്നത്. പക്ഷെ അതു പാരമ്പരസിദ്ധമായിട്ടാണ് കണ്ടുവരാറുള്ളത്. പെട്ടെന്നു ഭയവും കോപവും ഉണ്ടായി ചിലർ നരച്ചതായി ഡാക്ടർ 'കെനിങ്ങ് വത്ത്' രേഖപ്പെടുത്തുന്നു തേൻ തലയിൽ തട്ടിയാൽ നരക്കുമെന്നും പറയപ്പെടുന്നു. നരച്ച മുടിയെ ചായംതേച്ച് കറുപ്പിക്കാം. അത് കറുത്ത മുഖം ചായംതേച്ചു വെളുപ്പിക്കുന്നതുപോലെയാണ് പുറം പൂച്ച് പോയാൽ ഉള്ള സൌന്ദര്യവും പോയി. അതുകൊണ്ട് തലമുടി വളരുന്നതിന്നോ, ഭംഗികൂട്ടുന്നതിന്നോ കടയിൽ വില്ക്കുന്ന ക്ഷുദ്രമരുന്നുകൾ ഉപയോഗിച്ചാൽ നന്മയേക്കാൾ തിന്മയാണ് ഉണ്ടാകുക. അവ വാങ്ങി മുടിയും പണവും കളയാതെ ജീവിതം നേർവഴിയിൽ നയിച്ചാൽ ദേഹവും മുടിയും നന്നാകും. മുടികൊഴിയുന്നതിന്നു മുഖ്യകാരണം അനാരോഗ്യമാണ്. അതുകൊണ്ട് ഇന്നത്തെ യുവലോകം ഭാവിയിൽ നല്ല തലമുടി ആഗ്രഹിക്കുന്നുണ്ടെങ്കിൽ ആരോഗ്യസംരക്ഷണത്തിന്നു യതിക്കട്ടെ.

:0:

# സ്റ്റാതാമിന്റെ നിര്യാണത്തിൽ!

---

വിദ്വാൻ ഇ. സി. കുട്ടികൃഷ്ണൻ

കഷ്ടമേ! കരാളമാം കൂരിരുട്ടിതാ നമ്മെ
പെട്ടെന്നു വീണ്ടും വന്നു കണ്ണുകൾ മറയ്ക്കുന്നു!
ഒട്ടൊട്ടങ്ങിങ്ങായ് വെട്ടമേറിയ വിദ്യാദീപം
കെട്ടുപോയ്; മരീചിസംസ്ഥാനമാനം മങ്ങി!
അക്ഷരപ്രകാശത്തെ വിതറി പ്രശോഭിച്ചോം—
രക്ഷാഭാസ്സാം 'സ്റ്റാതാം' ആദിത്യനസ്തംഗനായ്!

ആരുടെ കരങ്ങൾ തന്നത്യുദാരമാം ദീപ്തി
പാവനം പുലർത്തിയെന്നങ്ങാകിയീ രാജ്യത്തിൽ;
പ്രാഥമികാഭ്യാസമാം കക്ഷ്യയാം സരസ്സിങ്കൽ
നൂതന പ്രസൂനങ്ങളങ്ങിങ്ങു വിരിയിച്ചു;

ഇങ്ങൊരു പറയനും മറ്റോരോ നമ്പൂതിരന്ന
മംഗളകരമായിട്ടങ്ങൊന്നുണർവേകി;
പെൺമുദ കരങ്ങളുമൊന്നു മുസ്ലിംകൾക്കൊപ്പം
പിന്നോക്കം നില്ക്കുന്നോരെത്തഴുകിയുന്നരാക്കി;
ഭാവിലോകത്തിനുള്ള സാർവജനീന നവീനമാം
ഭവ്യപദ്ധതിയൊന്നോ സ്വച്ഛമായ് തെളിയിച്ചു;
[illegible]
ഉദ്ദീപമായ്ത്തീർന്ന മറ്റേതോ ലോകത്തിങ്കൽ!
സ്ഥൂലമായ ദേഹത്തിൽ ഹൃദയത്തിനോടൊപ്പം
മദ്രസസംജ്ഞമായ് വന്ന നമ്മുടെ വിദ്യാക്ഷേത്രം!

---

# "മനുഷ്യപ്പിശാചുക്കൾ"

വറുഗീസ് കളത്തിൽ, എം. ഏ.

പിശാചുദ്വീപം എന്നു കേട്ടാൽ യൂറോപ്പിലെ ഏതു വലിയ അക്രമിയും ഒന്നു ഞെട്ടാതിരിക്കയില്ല. വേർതിരിക്കപ്പെടുവാൻ പാടില്ലാത്തവിധം അക്രമസ്വഭാവം രക്തനാഡികളിൽപോലും വ്യാപിച്ചിരിക്കുന്ന മനുഷ്യപ്പിശാചുക്കൾക്ക് മരണംവരെ നരകവേദനയനുഭവിക്കുവാൻവേണ്ടി ഫ്രെഞ്ചുഗവണ്മെന്റ് സൃഷ്ടിച്ചിരിക്കുന്ന വിസ്തൃതമായ കാരാഗൃഹമാണ് പിശാചുദ്വീപം. ഈ ദ്വീപിൽ ചെന്ന് അവിടത്തെ സ്ഥിതിഗതികൾ നേരിട്ടു കണ്ടു മനസ്സിലാക്കണമെന്ന് ഫ്രെഞ്ചുകാരനായ ഒരു പത്രലേഖകന് ആഗ്രഹമുണ്ടായി. അദ്ദേഹം ഗവണ്മെന്റിന്റെ അനുവാദത്തോടുകൂടി ആ "നരക"ത്തിലേക്കു തിരിച്ചു.

അവിടത്തെ അധികാരി അദ്ദേഹത്തെ യഥോചിതം സ്വീകരിച്ചു. കൊലപാതകികളെ സൂക്ഷിച്ചിരുന്ന അറകൾ സന്ദർശിക്കുവാനും പത്രലേഖകന് അനുവാദം കിട്ടി. തടവുകാർ എപ്പോഴെങ്കിലും ശല്യമുണ്ടാക്കിയാൽ കഠിനമായ പ്രഹരത്തിന് അവർ വിധേയരാകുമായിരുന്നു. പ്രഹരിക്കുവാനുള്ള സാമഗ്രികൾ കണ്ട് പത്രലേഖകൻ ചോദിച്ചു:—"ഇതു വല്ലപ്പോഴും ഉപയോഗിക്കേണ്ടതായി വരുമോ?"

പോലീസ് മേധാവി:—സാധാരണയായി ആഴ്ചയിലൊരിക്കൽ മാത്രം. അക്രമികളിൽ അഗ്രേസരന്മാരെയാണ് ഇവിടെ സൂക്ഷിച്ചിരിക്കുന്നത്. അവരോടു ദയവുകാണിച്ചാൽ അതിനെ ബലഹീനതയായിട്ടേ അവർ മനസ്സിലാക്കുകയുള്ളു. ബലപ്രയോഗത്തെ മാത്രമേ അവർ കാര്യമായി വിചാരിച്ചിട്ടുള്ളു."

അതിനുശേഷം അദ്ദേഹം ഒരിടുങ്ങിയ ദ്വാരത്തിൽകൂടി ഒരറയിലേക്കു നോക്കി. തലമുടിയും നഖവും ക്രമരഹിതമായി വളർന്ന് കഴിഞ്ഞിരുന്നപ്പോലെ ദേഹമാസകലം രോമം നിറഞ്ഞ ഒരു നഗ്നരൂപത്തെയാണ് അദ്ദേഹം അതിൽ കണ്ടത്. ആ ഭയങ്കരജീവിയുടെ ഉജ്ജ്വലനേത്രങ്ങളിൽനിന്ന് തീക്ഷ്ണമായ ഒരു നോട്ടം പത്രപ്രവർത്തകന്റെ നേർക്ക് പുറപ്പെട്ടു. ജാക്വിസ് പീയർമോണ്ട് എന്ന അക്രമിയായിരുന്നു അയാൾ. സ്വകാമിനിയെ വധിച്ചതുനിമിത്തം ഇയാൾ ഈ ഭയങ്കരശിക്ഷയനുഭവിക്കുന്നു. കാരാഗൃഹത്തിൽനിന്ന് മോചിപ്പിക്കുന്നതുവരെ ദേഹം ശുചിയാക്കുകയോ തലമുടി വെട്ടുകയോ ചെയ്യുകയില്ലെന്ന് ഇയാൾ ശപഥം ചെയ്തിരിക്കുന്നു. പത്രപ്രവർത്തകൻ അയാളുടെ വാതിൽക്കലേക്കു ചെന്നപ്പോഴേ ആ വികൃതരൂപം കോപാവേശിതമായ അട്ടഹാസത്തോടുകൂടി അദ്ദേഹത്തിന്റെ നേർക്ക് ചാടി. മനുഷ്യസമുദായത്തോടു മുഴുവൻ വെറുപ്പല്ലാതെ മറ്റൊന്നും ആ സാധുവിന്റെ ഹൃദയത്തിൽ അവശേഷിച്ചിട്ടില്ല. പത്രപ്രവർത്തകൻ ജാക്വിസിനെ കണ്ടതിനുശേഷം മൂന്നു മാസത്തിനകം ജാക്വിസ് ഭ്രാന്തുപിടിച്ചു മൃതിയടഞ്ഞു. ഇതുപോലെ പരതന്ത്രതയോടും ഏകാന്തതയോടും അന്ധകാരത്തോടും നൈരാശ്യത്തോടും പടവെട്ടിയ എത്രയെത്ര മനുഷ്യജീവികളെയാണ് ആ നരകം ഗ്രസിച്ചുകളഞ്ഞിരിക്കുന്നത്!

സമുദായദ്രോഹികളെന്ന് അഖിലലോകത്താലും മുദ്രയടിക്കപ്പെട്ട ഈ അക്രമികൾ ഫ്രാൻസിന്റെ അഭിമാനത്തെ രക്ഷിക്കുവാൻ വേണ്ടി ഒരവസരത്തിൽ അവരുടെ ജീവനെ അർപ്പിച്ചുവെന്നു കേൾക്കുമ്പോൾ ആർക്കും വിസ്മയമുണ്ടായേക്കാം. എന്നാൽ അതൊരു പരമാർത്ഥമാണ്.

1915-ൽ യൂറോപ്യൻ മഹായുദ്ധം ഫ്രാൻസിനെ ഉല്ക്കണ്ഠാകുലയാക്കിത്തീർത്തുവെങ്കിലും അവിടത്തെ സമരതന്ത്രജ്ഞന്മാർ അവരുടെ മാതൃഭൂമിയെ രക്ഷിക്കുവാൻ ദൈനംദിനം നവംനവങ്ങളായ പദ്ധതികൾ നിർമ്മിച്ചുകൊണ്ടിരുന്നു. അക്കാലത്തു ഫ്രെഞ്ച് ഗയാനയിൽ ജീവപര്യന്തം തടവുശിക്ഷ അനുഭവിച്ചുകൊണ്ടിരുന്ന അക്രമികളെ ഒരു സൈന്യമായി രൂപീകരിക്കണമെന്നും, സൈന്യത്തിൽ ചേർന്ന് സമരംചെയ്യുന്നവർക്ക് മാപ്പുകൊടുക്കണമെന്നും, ഫ്രെഞ്ചുഗവണ്മെന്റിന്റെ അഭ്യന്തരവകുപ്പ് ശുപാർശചെയ്തു. ഈ നിർദ്ദേശം സ്വീകരിക്കപ്പെട്ടു. പ്രസ്തുത തീരുമാനം താമസംവിനാ അക്രമികളുടെ ജയിൽവാസസ്ഥലമായ പിശാചുദ്വീപത്തിൽ പ്രഖ്യാപിക്കപ്പെട്ടു. ഇതുകേട്ട് അക്രമികൾ സന്തോഷംകൊണ്ടു തുള്ളിച്ചാടി. അവരെ മനുഷ്യസമുദായത്തിൽനിന്നു എന്നന്നേക്കും വേർതിരിക്കണമെന്നുള്ളതായിരുന്നു അവരെ ശിക്ഷിച്ച ന്യായാധിപന്മാരുടെ ഉദ്ദേശം.

യാതൊരു സുഖാനുഭവവും ഇല്ലാതെ മരണത്തെക്കാൾ ഭയങ്കരമായ വേദന അനുഭവിച്ചുകൊണ്ട് ചിരകാലം ദുരിതത്തിലാണ്ടുകിടന്ന മനുഷ്യപ്പിശാചുക്കൾക്ക് പുതിയ വിളംബരം ആശയുടെ പൊൻകതിരായിത്തീർന്നു. അക്രമികളുടെ കാരാഗൃഹങ്ങൾ സ്ഥിതിചെയ്തിരുന്ന തെക്കേ അമേരിക്കൻ പ്രദേശത്തിലുള്ള അനാരോഗ്യകരമായ ഉഷ്ണഭൂമികളിലെ ആശയറ്റ ജീവി

തടവിനെക്കാൾ ഫ്ലാണ്ടേഴ്സിലെ മരണമാണ് അവർക്ക് മധുരതരമായി തോന്നിയത്. അവർ മിക്കവാറും വിളംബരപ്രകാരമുള്ള സൈന്യത്തിൽനിന്ന് ഈ സൈന്യമാണ് ലോകപ്രസിദ്ധമായ "പിശാചുദ്വീപ സൈന്യം."

പ്രസ്തുത പിശാചുസേന 1915 ജൂലൈ മാസത്തിൽ മാഴ്സെയിൽസ് തുറമുഖത്തു വന്നുചേർന്നു. ബന്ധുക്കളും ശത്രുക്കളും നിഷ്പക്ഷരും ആയ നിരവധി ജനങ്ങൾ അവരെ കാണുവാൻ തുറമുഖത്തു തിങ്ങിക്കൂടി. കപ്പൽ തുറമുഖത്തോടടുക്കുംതോറും അടക്കുവാൻ വയ്യാത്ത ആഹ്ലാദംകൊണ്ടു അവർ ആരവംമുഴക്കി. ഫ്രെഞ്ചു മണ്ണിൽ കാലുകുത്തിയപ്പോൾ വികാരഭാരംകൊണ്ടു അവർ ഉന്മത്തന്മാരെപ്പോലെ പലപല ചേഷ്ടകളും കാണിച്ചു. ചിലർ മുട്ടുകുത്തി കണ്ണീർപൊഴിച്ചുകൊണ്ടു മാതൃഭൂമിയെ വണങ്ങി. ചിലർ വാവിട്ടു കരഞ്ഞുകൊണ്ടു സാഷ്ടാംഗം വീണു ഫ്രെഞ്ചു മണ്ണിനെ ചുംബിച്ചു. മാതൃരാജ്യസ്നേഹമെന്താണെന്നു ഈ മനുഷ്യപ്പിശാചുക്കൾ മുമ്പ് അറിഞ്ഞിട്ടില്ല. മൃദുലവികാരമോ, ലളിതഹൃദയമോ ഇവർക്കുണ്ടെന്നു സ്വപ്നേപി ആരും വിചാരിച്ചിരുന്നില്ല.

ഈ അക്രമികൾക്കു പിന്നെ എന്തു സംഭവിച്ചു? "വെർഡനിലെ സമരവീരൻ" എന്ന പേരിൽ കഴിഞ്ഞ യുദ്ധത്തിൽ വിഖ്യാതനായ മാർഷൽ പെറ്റെയിന്റെ കീഴിൽ പ്രവർത്തിച്ചു ഇവർ പടക്കളത്തിൽ രക്തപ്പുഴയൊഴുക്കി. ഇവർ പ്രശംസാർഹരായ യോദ്ധാക്കളായിരുന്നുവെന്നും, രണഭൂമികളിൽ ഇവർ ഭീരുത്വത്തിന്റെ കണികപോലും പ്രദർശിപ്പിച്ചിട്ടില്ലെന്നും, ഏറ്റവും വലിയ കഷ്ടപ്പാടുകളെപ്പോലും ഇവർ നിസ്സാരമായിക്കരുതിയിരുന്നുവെന്നും, മാർഷൽ പെറ്റെയിൻ പ്രസ്താവിക്കയുണ്ടായി. ഏറ്റവും അപായകരമായ മുന്നണികളിലാണ് ഇവർക്കു പോരാടേണ്ടിവന്നതു. ഇവരുടെ വീരോചിതമായ പ്രവർത്തനങ്ങൾക്കുള്ള ബഹുമാനസൂചകമായി ഇവരിൽ മരിച്ചുപോയവരുടെ പേരുകൾ ഫ്രെഞ്ചു ക്രിമിനൽ ലിസ്റ്റിൽനിന്നു നീക്കം ചെയ്യുകയുണ്ടായി 1918 നവമ്പർ 11-ാംനു അടർക്കളങ്ങൾ പ്രശാന്തമായി. ലോകത്തിലെങ്ങും സമാധാനത്തിന്റെ ഇളംകതിർ വീശിയ ആ മോഹനദിനം നവ്യപ്രതീക്ഷയോടുകൂടിയാണ് ഉദയം ചെയ്തതു. ശത്രുക്കളും മിത്രങ്ങളും ഒന്നുപോലെ ആശ്വാസത്തിന്റെ നെടുവീർപ്പിട്ടു.

യുദ്ധം അവസാനിക്കയോടു മനുഷ്യസമുദായത്തിലേക്കു വീണ്ടും വന്നുചേരുവാൻ ആകാംക്ഷയോടുകൂടിയിരുന്ന കുറ്റവാളികൾ—പിശാചുദ്വീപസേനയിൽ അവശേഷിച്ച അംഗങ്ങൾ—സ്വാതന്ത്ര്യലബ്ധിയെയോർത്തു ആഹ്ലാദചിത്തരായി. മോചനദിനം അടുത്തുവെന്നു അവർ വിശ്വസിച്ചു. അവരെ രണഭൂമിയിൽനിന്നു പാരീസിലേക്കു കൊണ്ടുവന്നു. അവിടെ "സാന്റെ" തടങ്കൽഗൃഹത്തിലേക്ക് അവർ പട്ടാളരീതിയിൽ "മാർച്ച്" ചെയ്തുപോയി. തടങ്കൽ ഗൃഹത്തിൽനിന്നു താമസിയാതെ വെളിക്കുവരാമെന്ന് അവർക്കു നിശ്ചയമായിരുന്നു.

വിധിയുടെ നിശ്ചയം അങ്ങിനെയല്ലായിരുന്നു. ആറ് ആഴ്ചകൾക്കുശേഷം ഇവർ ബന്ധിതരായി പിശാചുദ്വീപത്തിലേക്കാനയിക്കപ്പെട്ടു. മൂന്നുവർഷം മുമ്പ് ഈ ഊഷരപ്രദേശത്തുനിന്നു ഇവരെ ഫ്രാൻസിലേക്കു കൊണ്ടുവന്നു മൂന്നുവർഷക്കാലം മാതൃഭൂമിക്കുവേണ്ടി അവർ പോരാട്ടം നടത്തി. ഇപ്പോഴിതാ വീണ്ടും ഈ പാവങ്ങൾ പിശാചുദ്വീപത്തിലേക്കു പോകുന്നു. അവരുടെ കപ്പൽ തുറമുഖത്തുനിന്നു പുറംകടലിലേക്കു നീങ്ങുംതോറും ചക്രവാളത്തിന്റെ അസ്പഷ്ടതയിൽ മറഞ്ഞുപോകുന്ന ജന്മഭൂമിയെക്കണ്ടു അവരുടെ ഹൃദയങ്ങൾ തകർന്നുപോയിരിക്കണം. അസഹ്യമായ രാഷ്ട്രീയനീതി! കഠോരമായ വിധി!

---

## ബാലപംക്തി

# ഇംഗ്ലണ്ടിലെ പാർലിമെൻററ് ഭരണം

സി. പി. ശർമ്മ, ബി. എ., എൽ. ടി.

വളരെക്കാലം മുമ്പ് ഇംഗ്ലീഷുകാർ യൂറോപ്പിൽനിന്ന് ഇംഗ്ലണ്ടിൽ കുടിയേറിപ്പാർപ്പാൻ തുടങ്ങി. അവർ ഓരോ വർഗ്ഗമായി പിരിഞ്ഞു് വർഗ്ഗത്തലവന്റെ കീഴിൽ ജീവിതമാരംഭിച്ചു. കാലക്രമത്തിൽ വർഗ്ഗത്തലവൻ രാജാവു് എന്ന പേരിനാൽ അറിയപ്പെട്ടു. ഒരു കാലത്തു് ഇംഗ്ലണ്ടിൽ ഇങ്ങനെ ഏഴു രാജവംശങ്ങൾ ഉണ്ടായിരുന്നു; ഒടുവിൽ വെസെക്സ് എന്ന പേരായ രാജവംശം ശക്തിമത്തായിത്തീരുകയും ഇംഗ്ലണ്ടു മുഴുവൻ വെസെക്സിന്റെ കീഴിൽ ആവുകയും ചെയ്തു. വെസെക്സിലെ രാജാവിനെ രാജ്യകാര്യങ്ങളിൽ ഉപദേശിപ്പാൻ ബുദ്ധിമാന്മാരായ ആളുകളുടെ ഒരു സഭയുണ്ടായിരുന്നു.

കുറെക്കാലം കഴിഞ്ഞപ്പോൾ ഇംഗ്ലണ്ടിനെ നോർമൻകാരനായ വില്യം ആക്രമിച്ചു കീഴടക്കി. അദ്ദേഹത്തിന്റെ ഭരണസഭയുടെ പേർ "ഗ്രെയിററ് കൌൺസിൽ" എന്നായിരുന്നു. ഇങ്ങനെയുള്ള ഭരണം സുമാർ ഇരുനൂറു കൊല്ലത്തോളം നടന്നു. അതിന്നു ശേഷമാണ് ആദ്യത്തെ പാർലിമെണ്ട് കൂടിയതു്. അതു വിളിച്ചുകൂട്ടിയതു് അന്നത്തെ രാജാവായ മൂന്നാം ഹെൻറി ആയിരുന്നില്ല, രാജാവിനെതിരായി ജനങ്ങളുടെ സഹായം ശേഖരിക്കുവാൻ ആഗ്രഹിച്ച സൈമൺ ഡി മോൺഫോർട്ട് എന്ന ആളായിരുന്നു. അദ്ദേഹം തന്റെ പിൻതുണക്കാരായ പ്രഭുക്കന്മാരെ ഒന്നിച്ചു വിളിച്ചുകൂട്ടി. ഇംഗ്ലണ്ടിലെ സാധാരണക്കാരായ അനവധി ആളുകളും അദ്ദേഹത്തിന്നനുകൂലമായിരുന്നു. എന്നാൽ അവരെയെല്ലാം ഒരേ സ്ഥലത്തു വിളിച്ചുകൂട്ടുന്നതു് അസാദ്ധ്യമായതുകൊണ്ടു് ഓരോ പട്ടണത്തിലെ ആളുകളും ഒരു സ്ഥലത്തുകൂടി അവരിൽ രണ്ടാളെ തിരഞ്ഞെടുത്തയപ്പാൻ സൈമൺ ആവശ്യപ്പെട്ടു. അതുപോലെ നാട്ടുപുറങ്ങളിലെ ആളുകളും ഒന്നിച്ചുകൂടി അവരുടെ അഭിപ്രായം അറിയിപ്പാൻ രണ്ടാളെവീതം തിരഞ്ഞെടുത്തു. ജനങ്ങളുടെ ഹിതമറിയാനുള്ള ഈ ബുദ്ധിപൂർവ്വമായ ഉപായത്തെ പില്ക്കാലത്തു് എല്ലാ രാജ്യങ്ങളും അംഗീകരിക്കുകയും ഇന്നും പിൻതുടർന്നുവരികയും ചെയ്യുന്നു. നാം നിയമനിർമ്മാണസഭകളിലേക്കു വോട്ടുചെയ്യുമ്പോൾ ഇതുതന്നെയാണു് ചെയ്യുന്നതു്. ഒന്നിച്ചു് ഒരേ സ്ഥലത്തു് എല്ലാവരും ചേരുന്നില്ലെങ്കിലും അതാതു ദിക്കിലെ വോട്ടുചെയ്യാൻ ഏർപ്പെടുത്തീട്ടുള്ള സ്ഥലത്തു് ചെന്നു് നാം നമുക്കിഷ്ടമുള്ള ആൾക്കു വോട്ടുചെയ്യുന്നു. അങ്ങനെ അധികം ആളുകൾ ആർക്കു വോട്ടുചെയ്യുന്നുവോ, അതായതു്, ആരെ തങ്ങളുടെ പ്രതിനിധിയായിരിപ്പാൻ ആഗ്രഹിക്കുന്നുവോ, ആ ആൾ പാർല്ലിമെണ്ടിലെ അംഗമായിത്തീരുന്നു.

മൂന്നാം ഹെൻറിക്കുശേഷം ഇംഗ്ലണ്ടിലെ രാജാവായ ഒന്നാം എഡ്വേഡ് സൈമണിന്റെ ഈ ഉപായം വളരെ ബുദ്ധിപൂർവ്വമാണെന്നു കണ്ടു് പാർല്ലിമെണ്ടുകളെ പതിവായി വിളിച്ചുകൂട്ടിവന്നു. അദ്ദേഹം പാർലിമെണ്ടിനെ (ജനങ്ങളെ) വിളിച്ചുകൂട്ടിയതു് രാജ്യത്തിൽ എന്തെല്ലാം നികുതികൾ പിരിക്കണം എന്നതിനെപ്പററി ആലോചിപ്പാനായിരുന്നു. അന്നു ജനങ്ങൾക്കു് നിയമങ്ങളുണ്ടാക്കാൻ അധികാരം കിട്ടിത്തുടങ്ങിയിരുന്നില്ല; നിയമങ്ങൾ ഉണ്ടാക്കിയിരുന്നതു് രാജാവുതന്നെയായിരുന്നു. അതുപോലെ ആദ്യകാലങ്ങളിൽ പ്രഭുസഭയും സാധാരണക്കാരുടെ സഭയും വെവ്വേറെ ഉണ്ടായിരുന്നില്ല; എല്ലാവരും വെസ്റ്റ്മിനിസ്റ്റർ ഹാളിൽ ഒന്നിച്ചുകൂടി. ഈ ഹാൾ ഇന്നു പാർല്ലിമെണ്ട് മന്ദിരങ്ങളുടെ ഒരു ഭാഗമാണു്. കാലക്രമത്തിൽ പാർലിമെണ്ട് ഇന്നത്തെ രൂപത്തിൽ ആയിത്തീർന്നു. അതു പ്രഭുസഭ (ഹൌസ് ഓഫ് ലോർഡ്സ്) എന്നും സാധാരണന്മാരുടെ സഭ (ഹൌസ് ഓഫ് കോമൺസ്) എന്നും രണ്ടായി പിരിഞ്ഞു. ഈ സഭകൾ നിയമങ്ങളുണ്ടാക്കുന്നതിൽ രാജാവിനെ സഹായിപ്പാനും, പ്രധാനപ്പെട്ട കാര്യങ്ങളെക്കുറിച്ചു് ആലോചനചെയ്യാനും തുടങ്ങി.

എന്നാൽ പാർല്ലിമെണ്ടിന്നു ഇന്നുള്ള വമ്പിച്ച അധികാരങ്ങൾ ലഭിക്കാൻ പലേ എതിർശക്തികളോടു മല്ലിടേണ്ടിവന്നിട്ടുണ്ടു്. കാരണം, രാജാക്കന്മാർ തങ്ങളുടെ അധികാരങ്ങളെല്ലാം പാർല്ലിമെണ്ടിന്നു വിട്ടുകൊടുപ്പാൻ അത്ര എളുപ്പത്തിൽ തയ്യാറായിരുന്നില്ല. പതിനേഴാം നൂററാണ്ടിൽ പാർല്ലിമെണ്ടും അന്നത്തെ രാജാവായ ഒന്നാം ചാർൾസും തമ്മിൽ നടന്ന കലഹം

ഒരു യുദ്ധം തന്നെ ആവശ്യമാകയും ഒടുവിൽ രാജാവിന്റെ വധത്തിൽ അവസാനിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ പുത്രനായ രണ്ടാം ചാർൾസ് പാർലിമെണ്ടിന്റെ അധികാരങ്ങളെ തികച്ചും വകവെച്ചുകൊടുത്തു. പക്ഷെ പിന്നത്തെ രണ്ടാം രാജാവും ചാർൾസിന്റെ സഹോദരനുമായ രണ്ടാം ജെയിംസ് പാർലിമെണ്ടുമായി കലഹിച്ചു. പക്ഷെ പാർലിമെണ്ട് യുദ്ധം കൂടാതെതന്നെ പ്രാബല്യം ജയം നേടി. അത് രാജാവിനെ സ്ഥാനഭ്രഷ്ടനാക്കി മറ്റൊരാളെ പകരം രാജാവായി തിരഞ്ഞെടുത്തു. "മഹാവിപ്ലവം" എന്ന പേരിനാൽ അറിയപ്പെടുന്ന ഈ സംഭവത്തിനുശേഷം പാർലിമെണ്ട് രാജ്യത്തിലെ യഥാർത്ഥ ഭരണകൂടമായിത്തീർന്നു. രാജാവാണ് രാജ്യം ഭരിക്കുന്നതെങ്കിലും അദ്ദേഹം മന്ത്രിമാരുടെ ഉപദേശങ്ങൾപ്രകാരമേ രാജ്യം ഭരിക്കുന്നുള്ളു. മന്ത്രിമാരെ തിരഞ്ഞെടുക്കുന്നത് പാർലിമെണ്ടുമാണ്. പാർലിമെണ്ടിലെ അംഗങ്ങൾ ഇംഗ്ലണ്ടിന്റെ നാനാഭാഗങ്ങളുമുള്ള സ്ത്രീപുരുഷന്മാർ അവരുടെ പ്രതിനിധികളായി തിരഞ്ഞെടുത്തയക്കുന്ന ആളുകളാണല്ലോ. അതുകൊണ്ട് ഇംഗ്ലണ്ടിലെ ഭരണം പ്രജായത്ത ഭരണമാണ്. പരിഷ്കൃത രാജ്യങ്ങളിലെ ഭരണസമ്പ്രദായങ്ങളെല്ലാം ഏതാണ്ട് ഇതുപോലെയാണ്. ഇന്നത്തെ ലോകം ഏകാധിപത്യത്തെയും സ്വേച്ഛാധികാരത്തെയും വെറുക്കുന്നു. ഇന്നു നടക്കുന്ന ഭയങ്കര യുദ്ധത്തിന്റെ കാരണം ജനങ്ങളുടെ ഈ മനസ്ഥിതിയാണെന്ന് അല്പം ആലോചിച്ചാൽ നമുക്ക് ബോദ്ധ്യപ്പെടുന്നതാണ്.

# കുറിപ്പുകൾ

## സർ മെവറൽ സ്റ്റാതാം: —

മദിരാശിസംസ്ഥാന വിദ്യാഭ്യാസ മേലദ്ധ്യക്ഷൻ സർ മെവറൽ സ്റ്റാതാമിന്റെ അകാല നിര്യാണത്തിൽ— അദ്ദേഹം 1944 ഡിസമ്പർ 26-ാം നു- 54-ാമത്തെ വയസ്സിൽ കാലഗതി പ്രാപിച്ചു— അനുശോചിച്ചും അദ്ദേഹത്തിന്റെ സേവനങ്ങളെ പ്രകീർത്തിച്ചും മദിരാശി ഗവർണ്ണർ തുടങ്ങി സംസ്ഥാനത്തിലും പുറത്തും നാനാജാതി മതസ്ഥരുൾപ്പെടെ എല്ലാവരും പ്രസ്താവനകളും അഭിപ്രായങ്ങളും പ്രമേയങ്ങളും പുറപ്പെടുവിച്ചിട്ടുള്ളത് റവ്യൂവിന്റെ വായനക്കാർ അറിയാത്തതല്ല.

തന്റെ കർമ്മം നിർവ്വഹിച്ചശേഷം സർ സ്റ്റാതാം പ്രപഞ്ചയവനികയ്ക്കുള്ളിൽ അപ്രത്യക്ഷനായിരിക്കുന്നുവെങ്കിലും തന്റെ ജീവിതകാലത്ത് അദ്ദേഹം ചെയ്തിട്ടുള്ള സൽക്കർമ്മങ്ങളും സംജാതമാക്കിയിട്ടുള്ള പാവനസ്മരണകളും അനശ്വരമായി നിലനില്ക്കുന്നതാണ്.

സർ സ്റ്റാതാം റവ്യൂവിന്റെ ഒരുത്തമമിത്രമായിരുന്നു. മാപ്പിള സമുദായത്തിന്റെ വിദ്യാഭ്യാസാഭിവൃദ്ധിക്ക് ഉപോൽബലകമായി പ്രവർത്തിക്കുവാൻ ഒരു മാസിക അത്യാവശ്യമാണെന്ന് അദ്ദേഹമാണ് ആദ്യമായി ഉൽബോധിപ്പിച്ചത്. റവ്യൂവിന്റെ പ്രഭവസ്ഥാനവും പ്രചോദനവും അദ്ദേഹമത്രെ. റവ്യൂവിന്റെ പ്രഥമലക്കത്തിൽ അദ്ദേഹം സദയം അയച്ചുതന്ന ലേഖനത്തിൽ മാപ്പിളമാരുടെ വിദ്യാഭ്യാസത്തെപ്പറ്റി ചെയ്തിട്ടുള്ള വിശകലനം യാതൊരു സമുദായപ്രേമിയും വിസ്മരിക്കുകയില്ല. അന്നേയ്ക്കു അഞ്ചുകൊല്ലം പ്രായംചെന്ന തന്റെ ഔദ്യോഗിക ജീവിതത്തിൽ മാപ്പിളമാരുടെയിടയിൽ വിദ്യാഭ്യാസ വിതരണം ചെയ്യുവാൻ താൻ ചെയ്തിട്ടുള്ള പരിശ്രമങ്ങളിൽ അദ്ദേഹം അഭിമാനിക്കുകയും, പ്രസ്തുത പരിശ്രമങ്ങൾ ഏതാണ്ടൊക്കെ ഫലപ്രദമായിത്തീർന്നതിൽ അദ്ദേഹം സന്തോഷിക്കുകയും ചെയ്യുന്നു. തിരൂരിലെയും മലപ്പുറത്തെയും മാപ്പിളസ്കൂളുകൾ അദ്ദേഹത്തിന്റെ അക്ഷീണപരിശ്രമത്തിന്റെ സ്മാരകങ്ങളാണ്.

സ്ത്രീ വിദ്യാഭ്യാസത്തിൽ പൊതുവെയും അവശസമുദായങ്ങളുടെ കാര്യത്തിൽ പ്രത്യേകിച്ചും അദ്ദേഹം ഒട്ടധികം ശ്രദ്ധകാണിച്ചിരുന്നു. ഈ വസ്തുത മദിരാശിഗവർണ്ണരുടെ അനുശോചനക്കുറിപ്പിൽ പ്രത്യേകം എടുത്തുപറഞ്ഞിട്ടുമുണ്ട്. തിരൂരുള്ള മാപ്പിള ബാലികാ വിദ്യാലയം ഇതിനു സാക്ഷ്യം വഹിക്കുന്നു.

മതപഠനത്തിനുള്ള അസൗകര്യമാണ് മാപ്പിളമാരുടെ പ്രാഥമിക വിദ്യാഭ്യാസത്തിനുള്ള പ്രധാന തടസ്സമെന്ന ആവലാതി പരിഹരിക്കുവാൻ, പരീക്ഷാർത്ഥം തെക്കേ മലബാറിലെ ഏതാനും എയ്ഡഡ് എലിമെണ്ടറി സ്കൂളുകളിൽ മൊല്ലാ ടീച്ചർമാരെ നിയമിക്കുവാൻ അദ്ദേഹം വ്യവസ്ഥചെയ്തു. ഇതിലേയ്ക്കായി ഗവർമ്മേണ്ടിൽനിന്നു കൊല്ലത്തിൽ പതിനായിരം ഉറുപ്പിക ഗ്രാന്റനുവദിക്കുകയുമുണ്ടായി.

താൻ ആരംഭിച്ച മേൽപറഞ്ഞ സ്ഥാപനങ്ങളുടേയും പ്രസ്ഥാനങ്ങളുടേയും വിജയമനുസരിച്ച് ഇനിയും പല പദ്ധതികളും ഒരു പക്ഷെ അദ്ദേഹത്തിന്റെ ആലോചനയിൽ ഉണ്ടായിരുന്നിരിക്കാം. പക്ഷെ നമ്മുടെ നിർഭാഗ്യവശാൽ തന്റെ പ്രാരംഭപ്രവൃത്തികൾ അവയുടെ വിജയകരമായ പര്യവസാനത്തിലെത്തുന്നതിനുമുമ്പു ഇതാ അദ്ദേഹം ദിവംഗതനായിരിക്കുന്നു.

എന്നാൽ അദ്ദേഹം നൽകിയ പ്രചോദനവും മാർഗ്ഗദർശിത്വവും തുടർന്ന് അദ്ദേഹത്തിന്റെ സംരംഭങ്ങളെ നിലനിർത്തിക്കൊണ്ടുപോകേണ്ടതു നമ്മുടെ കടമയാകുന്നു. ഇതിനെ പരാമർശിച്ചു ഖാൻ ബഹദൂർ മുഹമ്മദു സാഹിബ് പുറപ്പെടുവിച്ചിട്ടുള്ള ഒരഭ്യർത്ഥന ഞങ്ങൾ അന്യത്ര ചേർത്തിട്ടുണ്ട്. സർ സ്റ്റാതാം സമാരംഭിച്ച തിരൂരിലെയും മലപ്പുറത്തെയും സ്കൂളുകൾക്ക് സ്വന്തകാലിന്മേൽ നില്ക്കുവാൻ സാധിക്കുന്ന ഒരു നില ഇനിയും കൈവന്നിട്ടില്ല. അതുകൊണ്ടു അവയെ ആവുന്ന വേഗത്തിൽ ഉറച്ച അടിസ്ഥാനത്തിന്മേൽ സംഘടിപ്പിക്കേണ്ടതാണെന്നാണ് ഖാൻ ബഹദൂറിന്റെ അഭ്യർത്ഥനയിലെ ഉള്ളടക്കം.

മാപ്പിളമാരുടെ വിദ്യാഭ്യാസവിഹീനതയ്ക്കുള്ള കാരണങ്ങൾ സ്വാനുഭവങ്ങളിൽനിന്നും വളരെക്കാലം മലബാറിലെ വിദ്യാഭ്യാസഓഫീസറെന്ന നിലയ്ക്കും മറ്റും ബോദ്ധ്യപ്പെട്ടിട്ടുള്ള ഒരാളാണല്ലോ ഖാൻ ബഹദൂർ മുഹമ്മദുസാഹിബ്. ഈ കാരണങ്ങൾ യഥാകാലം വിദ്യാഭ്യാസമേലദ്ധ്യക്ഷനെ അറിയിച്ചു പരിഹാരം നേടുന്നതിനു അദ്ദേഹം കഴിയുന്നത്ര പരിശ്രമിച്ചിട്ടുമുണ്ട്. തന്റെ സമുദായത്തെ മററു സമുദായങ്ങളോടൊപ്പം വിദ്യാഭ്യാസപരമായും, സാമ്പത്തികമായും, രാഷ്ട്രീയമായും ഉയർത്തിക്കൊണ്ടുവരേണമെന്ന ഉദ്ദേശത്തെമുൻനിർത്തി ഖാൻബഹദൂർ ചെയ്തിട്ടുള്ള അഭ്യർത്ഥന ഏതൊരു മുസ്ലിമിന്റെയും സ്വാഭിമാനത്തെയും, സമുദായസ്നേഹത്തെയും, ഔദാര്യത്തെയും തട്ടിയുണർത്തുമെന്നു ഞങ്ങൾ പ്രതീക്ഷിക്കുന്നു.

തിരൂരും മലപ്പുറത്തുമുള്ള വിദ്യാലയങ്ങൾക്ക് അവക്കു പ്രാദേശികമായ പ്രാധാന്യം മാത്രമല്ല ഉള്ളത്. അവ വാസ്തവത്തിൽ അഖിലമലബാർ സ്ഥാപനങ്ങളാകുന്നു. മാപ്പിളമാരുടെ സംസ്കാരകേന്ദ്രങ്ങളായി പരിലസിക്കേണ്ട വിദ്യാലയങ്ങളാണവ. അവയുടെ അനാരോഗ്യസ്ഥിതി മാപ്പിളമാരുടെ സ്വാഭിമാനത്തെയത്രെ വെല്ലുവിളിക്കുന്നത്. അവയെ ഏതുവിധവും നാം നിലനിർത്തേണ്ടിയിരിക്കുന്നു. ഇതിനായി ഒരു ലക്ഷം ഉറുപ്പികവരുന്ന ഒരു നിധി സമ്പാദിച്ചു അതിന്റെ ആദായം പ്രസ്തുത സ്കൂളുകളുടെ നിലനിൽപ്പിന്നും പുരോഗതിക്കും വിനിയോഗിക്കുന്നതാണുത്തമം.

ആരാണ് ഈ നിധിയുടെ ഭാരവാഹിത്വം ഏറ്റെടുക്കേണ്ടത്? ഇതാണ് മറ്റൊരു പ്രശ്നം. ഇപ്പോൾ നിലവിലുള്ള സ്ഥാപനങ്ങളിൽവെച്ചു ഈ കൃത്യം നിർവ്വഹിക്കുവാൻ ഏററവും അർഹതയുള്ളത് തിരൂർ സ്കൂൾകമ്മിററിക്കുതന്നെയാകുന്നു. കഴിഞ്ഞ 5കൊല്ലത്തിനിടയ്ക്കു 20,000ക.യിലധികം പിരിച്ചു വിദ്യാഭ്യാസാവശ്യത്തിലേയ്ക്കു ചെലവാക്കി നിസ്വാർത്ഥസേവനം അനുഷ്ഠിച്ച തിരൂർ സ്കൂൾകമ്മിററി ഈ ഭാരമേറിയതെങ്കിലും മഹത്തായ ചുമതല സസന്തോഷം ഏറെറടുക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു.

സ്ത്രീപുരുഷഭേദമെന്യെ വിദ്യയഭ്യസിക്കുകയാണ് മുസ്ലിമീങ്ങളുടെ ഇപ്പോഴത്തെ പ്രധാന കർത്തവ്യമെന്നു നമ്മുടെ നേതാക്കന്മാർ നമ്മെ ശാസിക്കുന്നു. വിദ്യാഭ്യാസത്തിൽ നമ്മെക്കാൾ എത്രയോ പുരോഗതി പ്രാപിച്ചിട്ടുള്ള സമുദായങ്ങൾകൂടി, ഇനിയും മുന്നോട്ടുപോകുവാൻ നിരന്തരം ശ്രമിച്ചുകൊണ്ടിരിക്കുന്നു. ഈ നിലയ്ക്കു ശോഭനമായ ഒരു ഭാവി നമുക്ക് കരഗതമാകണമെങ്കിൽ വീറോടും ശുഷ്കാന്തിയോടുംകൂടി പ്രവർത്തിച്ചേ മതിയാവൂ.

കച്ചവടത്തിനും കൃഷിക്കും പാരമ്പര്യമുള്ള കേരള മുസ്ലിമീങ്ങൾ യുദ്ധമൂലം കൈവന്നിട്ടുള്ള ധനാഗമമാർഗ്ഗങ്ങൾ വേണ്ടപോലെ ഉപയോഗപ്പെടുത്തിയിട്ടുള്ള ഇന്ന് ഒരു ലക്ഷം ഉറുപ്പിക സംഭാവനചെയ്യുവാൻ അവർക്ക് വലിയ പ്രയാസമൊന്നുമില്ല.

ഈ കാര്യത്തിൽ ഏതൊരു ഉദാരമതിയുടെ സ്മരണയാണൊ നാം നിലനിർത്തുവാൻ വിചാരിക്കുന്നത് അദ്ദേഹംതന്നെ നമുക്ക് മാർഗ്ഗനിർദ്ദേശം നൽകുന്നുണ്ട്. സർക്കാരും സ്വന്തഖജനയിൽനിന്നു ചെലവ് ചെയ്തു പോലും മാപ്പിളമാരുടെ വിദ്യാഭ്യാസത്തിന്നു ശ്രമിച്ചിട്ടുണ്ടെന്ന പരമാർത്ഥം അധികം ആളുകൾ അറിഞ്ഞിരിക്കാൻ ഇടയില്ല. ഇത്രയെല്ലാം ആത്മാർത്ഥതയോടുകൂടി നമ്മെ സഹായിച്ച ആ മഹാമനസ്കന്റെ സ്മരണ നിലനിർത്തി അദ്ദേഹത്തോടുള്ള കൃതജ്ഞത പ്രദർശിപ്പിക്കുന്നതിൽ മാപ്പിളമാർ ഉത്സാഹപൂർവ്വം മുന്നോട്ടു വരേണമെന്നു ഞങ്ങൾ ഒരിക്കൽകൂടി ഉൽബോധിപ്പിച്ചുകൊള്ളുന്നു.

---

## കൈപ്പററി:—

കോഴിക്കോട്ട് മെസ്സേർസ്സ് കോമൺവെൽത്ത് ട്രസ്റ്റ്കാരുടെ കലണ്ടറും പോക്കററ് ഡയറിയും, മെസ്സേർസ്സ് S. H ബാഷ്ഷാ കമ്പനി, മലബാർ & പയനിയർ ഹോസിയറി Ltd., മുഹമ്മദ് അബൂബക്കർ & കമ്പനി, മദ്രാസ്സ്, മുസ്ലിം ധർമ്മപരിപാലനസംഘം, തിരൂര് എന്നിവരുടെ കലണ്ടറും നന്ദിപൂർവ്വം കൈപ്പററിയിരിക്കുന്നു.

